കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം 2009-2012

കർട്ടൺ റെയ്സർ പതിപ്പ്

2009




July-Sept.

# GEORGIAN MIRROR











## മാർത്തോമ്മായുടെ സിംഹാസനവും
## പൗരസ്ത്യ കാതോലിക്കേറ്റും

# ജോർജിയൻ മിറർ

ജൂലൈ-സെപ്റ്റംബർ, 2009

പുസ്തകം 1 ലക്കം 3

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പ്രസിദ്ധീകരണം








**Editorial Office:**
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025
Phone: 0484-2346096
**e-mail:gmirror2009@yahoo.com**
Chief Editor: 98475 44477, Editor: 98475 44046
Marketing Manager: 94461 35081
Circulation Manager: 94478 19048

**Printed and Published by:**
The Managing Committee for St. George Orthodox Valiyapally, Palarivattom, Kochi-682 025.
**e-mail: sgovpp@gmail.com**
**Church Website: www.sgovp.com**

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635


## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints

(St. Jude 3,20)



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്

(വി. യൂദാ 3,20)

## ഉള്ളടക്കം



**കവർചിത്രം: വിശുദ്ധ മാർത്തോമ്മാ ശ്ലീഹായും പൗരസ്ത്യ കാതോലിക്കാമാരും**

**ഇടത്തുനിന്ന്: (Anti-clockwise): ഒന്നു മുതൽ ഏഴാം കാതോലിക്കാ വരെയുള്ള ക്രമത്തിൽ–**മാർ ബസേലിയോസ് പൗലോസ് I, മാർ ബസേലിയോസ് ഗീവർഗീസ് I, മാർ ബസേലിയോസ് ഗീവർഗീസ് II, മാർ ബസേലിയോസ് ഔഗേൻ I, മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് I , മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II, മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I. (നടുക്ക്): കതോലിക്കേറ്റ് പതാക.

എഡിറ്റോറിയൽ

# ശ്രേഷ്ഠ പാരമ്പര്യത്തിലേക്കൊരു സഞ്ചാരം



പ്രിയ ജോർജിയൻ മിറർ വായനക്കാരേ,

പാലാരിവട്ടം സെന്റ് ജോർജ് വലിയപള്ളിയുടെ വികാരിയായി നിയമിതനായപ്പോൾ വികാരി സ്ഥാനത്തോടൊപ്പം മറ്റൊരു സ്ഥാനം കൂടി ഭരമേൽക്കുവാൻ ഞാൻ നിർബന്ധിതനാകുകയാണ്. അത് മറ്റൊന്നുമല്ല നമ്മുടെ 'ജോർജിയൻ മിറർ' ചീഫ് എഡിറ്റർ സ്ഥാനം. ജോർജിയൻ മിററിന്റെ തുടക്കം മുതൽ ഇതുവരെ ഈ സ്ഥാനം അലങ്കരിച്ച് ചുമതലകൾ ഭംഗിയായി നിർവ്വഹിച്ച ബഹു. കെ.റ്റി. ഫിലിപ്പിച്ചനോടുള്ള സ്നേഹം എഡിറ്റോറിയൽ ബോർഡിനു വേണ്ടിയും ജോർജിയൻ മിററർ വായനക്കാർക്കു വേണ്ടിയും അർപ്പിക്കട്ടെ.

ഈ ലക്കത്തിന്റെ മറ്റൊരു പ്രത്യേകത, അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി ഈ പ്രസിദ്ധീകരണത്തിന്റെ രക്ഷാധികാരി സ്ഥാനത്തേക്കു വന്നതിനു ശേഷമുള്ള ആദ്യലക്കമാണ് എന്നതാണ്. ഇതുവരെയും ഈ സ്ഥാനം അലങ്കരിച്ചത് അഭി. സഖറിയ മാർ അന്തോണിയോസ് തിരുമേനി ആയിരുന്നുവല്ലോ. ഈ രണ്ടു പിതാക്കന്മാരോടുമുള്ള എഡിറ്റോറിയൽ ബോർഡിന്റെയും വായനക്കാരുടെയും സ്നേഹം പ്രകടിപ്പിച്ചുകൊണ്ടും ഈ പിതാക്കന്മാരുടെ അനുഗ്രഹങ്ങൾ തേടിക്കൊണ്ടും നിങ്ങളേവരുടെയും പ്രാർത്ഥനയിൽ ശരണപ്പെട്ടുകൊണ്ടും ഇതിന്റെ പ്രവർത്തകരോടൊപ്പം ഈ പന്ഥാവിലേക്ക് ഞാനും പ്രവേശിക്കട്ടെ!

'പാരമ്പര്യം' നാം അഭിമാനം കൊള്ളുന്ന അവസ്ഥ. പാരമ്പര്യത്തിന്റെ സ്വത്വവും തനിമയും നാം തിരിച്ചറിയുന്നത് അതിന്റെ ചരിത്രഗതികളിൽ കൂടി സഞ്ചരിക്കുമ്പോഴാണ്. 'സഞ്ചാരം' വെറും യാത്രയാകരുത്; അതിന്റെ അന്തഃസത്തയിൽ കൂടിയുള്ള പ്രയാണമാകണം. അത് അനുഭവിച്ച് അറിയണം. പ. പൗലോസ് ശ്ലീഹായുടെ ഭാഷയിൽ 'രുചിച്ചറിയണം'. അവിടെയാണ് പാരമ്പര്യത്തിന്റെ ആഴം നാം തിരിച്ചറിയുന്നത്. അത് വെറും ഒരു അനുഭൂതിയല്ല. ആഴത്തിലുള്ള തിരിച്ചറിയലാണ്. അത് പൂർവ്വീകർ കാട്ടിത്തന്ന ശ്രേഷ്ഠമായ നന്മകളാണ്. അതിലേക്കുള്ള തിരിഞ്ഞുനോട്ടമാകട്ടെ ഈപ്രാവശ്യത്തെ ജോർജിയൻ മിറർ പതിപ്പ്.

ശതാബ്ദി ആഘോഷിക്കുന്ന കാതോലിക്കേറ്റ് ആകുന്നു ഇത്തവണത്തെ 'കവർസ്റ്റോറി'. ഇതിലേക്കു പ്രവേശിക്കുമ്പോൾ കാതോലിക്കേറ്റിന്റെ (സഭയുടെ) ശ്രേഷ്ഠമായ പാരമ്പര്യങ്ങളിൽ കൂടി സഞ്ചരിക്കുവാൻ നമുക്ക് വഴിയൊരുക്കപ്പെടുന്നു. കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ചരിത്രത്തിലേക്ക് നമ്മെ നയിക്കുന്നു 'കവർ സ്റ്റോറി'.

വി. മൂറോൻ കൂദാശ സഭാപാരമ്പര്യത്തിലെ പരമശ്രേഷ്ഠമായ അനുഷ്ഠാനം. 2009 ഏപ്രിൽ 3-ാം തീയതി കോട്ടയം പഴയ സെമിനാരിയിൽ വി. മൂറോൻ കൂദാശ നടത്തപ്പെട്ട സാഹചര്യത്തിൽ അതിന്റെ കർമ്മങ്ങളിലേക്കും പ്രാധാന്യത്തിലേക്കും നമ്മെ നയിക്കുന്നു "വിശുദ്ധ മൂറോൻ കൂദാശ" എന്ന റിപ്പോർട്ട്.

സഭയുടെ ശ്രേഷ്ഠമായ പാരമ്പര്യങ്ങളിൽ പെടുന്നതും വി. വേദപുസ്തകം അനുശാസിക്കുന്നതുമാണല്ലോ ഒരു വ്യക്തിക്ക് ശരിയായ ശവസംസ്കാരം ലഭിക്കുക എന്നത്. ഇന്നത്തെ ചില പ്രവണതകൾ ഇതിനെ ചോദ്യം ചെയ്യുന്ന സാഹചര്യത്തിൽ ശ്രേഷ്ഠമായ ഒരു പഠനമാണ് "മൃതശരീരം ദഹിപ്പിക്കുന്നതു പ്രമാണ ലംഘനമോ?"

മലങ്കരസഭയുടെ ചരിത്രത്താളുകളിൽ സ്ഥാനമുള്ള സ്ഥലമാകുന്നു ബഥനി ആശ്രമം. "ബഥനി ആശ്രമത്തിലെ കർമ്മയോഗി" ആശ്രമസ്ഥാപകൻ അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായെ പുതിയ തലമുറയ്ക്കു പരിചയപ്പെടുത്തുന്നു.

സഭയുടെ ശ്രേഷ്ഠതകളിലേയ്ക്ക് നമ്മെ കൂടുതൽ നയിക്കുവാൻ ശതാബ്ദിയാഘോഷത്തിലേക്കുള്ള 'കർട്ടൺ റെയ്സറാ'യി ഈ ലക്കം ഉപയുക്തമാകും എന്ന പ്രത്യാശയോടെ സമർപ്പിക്കുന്നു.

സസ്നേഹം,

ഫാ. ബിജു എബി മാത്യൂസ്

## അഭി. തിരുമേനിമാർക്ക് ജോർജിയൻ മിററിന്റെ ജന്മദിനാശംസകൾ

ആഗസ്റ്റ് 30



അഭി. പൗലോസ് മാർ മിലിത്തിയോസ്
(ശ്രേഷ്ഠ നിയുക്ത കാതോലിക്കാ)

ജൂലൈ 4



അഭി. യൂഹാനോൻ മാർ മിലിത്തോസ്
(തൃശൂർ ഭദ്രാസനം)

ജൂലൈ 19



അഭി. സഖറിയ മാർ അന്തോണിയോസ്
(കൊല്ലം ഭദ്രാസനം)

ജൂലൈ 26



അഭി. കുര്യാക്കോസ് മാർ ക്ലീമ്മീസ്
(തുമ്പമൺ ഭദ്രാസനം)

ആഗസ്റ്റ് 9



അഭി. മാത്യൂസ് മാർ ബർണബാസ്
(നോർത്ത് ഈസ്റ്റ് അമേരിക്ക)

ആഗസ്റ്റ് 13



അഭി. സഖറിയാ മാർ നിക്കോളാവോസ്
(അസി. മെത്രാൻ/നോർത്ത് ഈസ്റ്റ് അമേരിക്ക)

ആഗസ്റ്റ് 15



അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്
(കൊച്ചി ഭദ്രാസനം)

ആഗസ്റ്റ് 17



അഭി. സഖറിയാ മാർ തെയോഫിലോസ്
(മലബാർ ഭദ്രാസനം)

സെപ്റ്റംബർ 5



അഭി. അലക്സിയോസ് മാർ യൗസേബിയോസ്
(സൗത്ത് വെസ്റ്റ് അമേരിക്ക)

സെപ്റ്റംബർ 15



അഭി. മാത്യൂസ് മാർ തേവോദോസ്യോസ്
(ഇടുക്കി ഭദ്രാസനം)

സെപ്റ്റംബർ 17



അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ്
(സുൽത്താൻ ബത്തേരി ഭദ്രാസനം)

# MALANKARA ORTHODOX SYRIAN CHURCH
# COCHIN DIOCESE

Most Rev. Dr. Yakob Mar Irenaios
Metropolitan



Sion Seminary, Koratty East
Chalakkudy, 680 308, Kerala, India.
(0480) 2732023, 2734818

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി വികാരിയും ഭരണസമിതിയംഗങ്ങളും "ജോർജിയൻ മിറർ" പ്രവർത്തകരും ശേഷം ജനങ്ങളും കൂടി ക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്.

കർത്താവിൽ വാത്സല്യമുള്ളവരെ,

'അക്ഷരം' അനശ്വരമാണ്. അത് പ്രപഞ്ചവിധാതാവിൽ നിന്ന് ഉത്ഭൂതവും ദൈവാരൂപിയാൽ ചലിക്കപ്പെടുന്ന തുമാണ്. അങ്ങനെ വാക്കിന്റെ ചൈതന്യം ഈശ്വരന്റെ വരപ്രസാദമാണെന്നു വരുന്നു. "ജോർജിയൻ മിറർ" എന്ന അക്ഷരക്കൂട്ട് മൂന്നു മാസത്തിലൊരിക്കൽ തയ്യാറാക്കുന്ന അർപ്പണബോധമുള്ള പ്രവർത്തകർക്ക് അഭിനന്ദനങ്ങളും ആദരവും! വായനാശീലരും സഹൃദയരുമായ "ഇടവകക്കൂട്ട"ത്തിലേക്ക് ഈ മിറർ മുഖം തിരിക്കട്ടെ. ഒന്നേയുള്ളൂ: മിറർ എന്നും വൃത്തിയുള്ളതായി, ഉൾക്കാമ്പിന്റെ കരുത്തെന്ന മുഖശ്രീയോടെ നില്ക്കണം. ഉറ്റുനോക്കുന്നവർക്ക് സ്വന്തം മുഖം കാണാൻ അത് ഉതകുകതന്നെ ചെയ്യും.

കാര്യമാത്രപ്രസക്തവും ഉപയുക്തവുമായ ഉള്ളടക്കത്തോടെ, മുടങ്ങാതെ പുറത്തിറങ്ങുന്ന മിറർ അനേകർക്കു 'വായനാതീർത്ഥം' തന്നെയാകും. വി. ഗീവർഗീസ് വിശുദ്ധിയുടെയും നിഷ്ഠയുടെയും ത്യാഗശീലത്തിന്റെയും കരു ത്തിന്റെയും പ്രതീകമാണ്. യേശുവിന്റെ പടയാളിയാകാനാണ്, അദ്ദേഹം ഉതിർക്കുന്ന വെല്ലുവിളി. നന്മയുടെയും സ്നേഹത്തിന്റെയും ജ്വലനം, ഇത്തരം ധർമ്മനിഷ്ഠമായ കരുത്തിൽ ഊന്നിയാണ് കാണപ്പെടുന്നത്.

ഒരു മാസിക മുടങ്ങാതെ പ്രസിദ്ധപ്പെടുത്തുക എന്നത് ആയാസകരമായ ഒരു അനുഷ്ഠാനം തന്നെയാണ്. ഒരു പിടിയാളുകളുടെ തുടരുന്ന കഠിനാദ്ധ്വാനമേ അതിന് "വൈദ്യുതി" നൽകൂ. എങ്കിലും ഈ അദ്ധ്വാനം വൃഥാ വിലല്ല. ഏറെ ആളുകൾക്ക് വായനയ്ക്കും മനനത്തിനും അത് ഉതകുക തന്നെ ചെയ്യും.

ഈ സൽക്കർമ്മത്തിൽ ഭാഗഭാക്കാകുന്ന എല്ലാ സുഹൃത്തുക്കൾക്കും ഈശ്വരാനുഗ്രഹം നേരുന്നു!

കൊരട്ടി അരമന

18.06.2009

+ Mar Irenaios



2007-ൽ ജോർജിയൻ മിററിന്റെ പ്രകാശനം മുതൽ 2009 മേയ് 31 വരെ അതിന്റെ ചീഫ് എഡിറ്ററായിരുന്ന ഫാ. കെ.ടി ഫിലിപ്പിന് ജോർജിയൻ മിററിന്റെ സ്നേഹാദരവുകൾ!



2009 ഏപ്രിൽ 1 മുതൽ ജോർജിയൻ മിററിന്റെ രക്ഷാധികാരി സ്ഥാനം അലങ്കരിക്കുന്ന കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിക്ക് ജോർജിയൻ മിററിന്റെ ഭക്ത്യാദരവുകൾ!



2009 ജൂൺ 1 ന് ജോർജിയൻ മിററിന്റെ ചീഫ് എഡിറ്റർ സ്ഥാനം ഏറ്റെടുത്ത ഫാ. ബിജു എബി മാത്യൂസിന് ജോർജിയൻ മിററിന്റെ അഭിവാദ്യങ്ങൾ!

കവർ സ്റ്റോറി



# പൗരസ്ത്യ കാതോലിക്കേറ്റ്
## മാർത്തോമ്മായുടെ ശ്ലൈഹീക സിംഹാസനം

■ പി.എ. അലക്സാണ്ടർ



*മാർത്തോമ്മാ ശ്ലീഹാ-നിന്നെയോർമ്മിച്ചോ-*
*രാട്ടിൻ കൂട്ടത്തേ-കർത്തൻ കാക്കുന്നു.*

പരിശുദ്ധ തോമ്മാശ്ലീഹാ എ.ഡി 52-ൽ മലങ്കരയിൽ എത്തി സഭ സ്ഥാപിക്കുകയും രണ്ടു ദശാബ്ദക്കാലം ഇവിടെ പ്രേഷിതവേല ചെയ്യുകയും ഭാരതമണ്ണിൽ രക്തസാക്ഷിയാവുകയും ചെയ്തു എന്നത് ചരിത്രസത്യവും സുറിയാനി ക്രിസ് ത്യാനികളുടെ പാരമ്പര്യ വിശ്വാസമാണ്. അതിനാൽ അതിപുരാതനമായ മലങ്കരസഭയിലെ ക്രിസ്തീയ വിശ്വാസികൾ ലോകമെങ്ങും അറിയപ്പെട്ടത് **'മാർത്തോമ്മാ ക്രിസ്ത്യാനികൾ'** എന്നാണ്.

*കേരളചരിത്ര പണ്ഡിതനായ എ. ശ്രീധരമേനോൻ മലയാളക്കരയിലെ ആദിമ ക്രിസ്ത്യാനികളുടെ ചരിത്രം രേഖപ്പെടുത്തിയിരിക്കുന്നത് ഇങ്ങനെയാണ്: എ.ഡി. ഒന്നാം ശതകത്തിലാണ് ക്രിസ്തുമതം കേരളത്തിൽ എത്തിയത്. മറ്റൊരു രീതിയിൽ പറഞ്ഞാൽ, ക്രിസ്തുമതം യൂറോപ്പിൽ ഔദ്യോഗികമായി അംഗീകരിക്കപ്പെടുകയോ റോമിലെ മതമായി പ്രതിഷ്ഠ നേടുകയോ ചെയ്യുന്നതിന് മൂന്നു നൂറ്റാണ്ടുമുൻപ് കേരളത്തിൽ പ്രചരിക്കാൻ തുടങ്ങി...*

*ക്രിസ്തുവർഷത്തിനുമുൻപ് കേരളവും മെഡിറ്ററേനിയൻ പ്രദേശങ്ങളും തമ്മിലുണ്ടായിരുന്ന വിപുലമായ വാണിജ്യബന്ധങ്ങളുടെ പശ്ചാത്തലത്തിൽ നോക്കുമ്പോൾ, തോമസ് പുണ്യവാളന്റെ കേരളാഗമത്തിൽ അസാംഗത്യമൊന്നുമില്ല....*

*സുറിയാനി ഭാഷയിലുള്ള കുർബാനയാണ് കേരളീയ ക്രിസ്ത്യാനികൾക്കിടയിൽ ആദ്യകാലം മുതൽക്കേ പ്രചാരത്തിലിരുന്നത്. കേരളത്തിലെ ആദ്യത്തെ ക്രിസ്ത്യാനികളെ (സെന്റ് തോമസ് ക്രിസ്ത്യാനികൾ) സുറിയാനി ക്രിസ്ത്യാനികൾ എന്നു വിളിച്ചുപോന്നത്, യഥാർത്ഥത്തിൽ അവർ സുറിയാനി ഭാഷയിൽ കുർബാന സ്വീകരിച്ചതുകൊണ്ടാണ്. യേശുക്രിസ്തുവിന്റെ ഭാഷയായിരുന്ന അർമായിക്കിന്റെ ഒരു പ്രാദേശികശാഖയാണ് സുറിയാനി. അത് പേർഷ്യൻ ക്രൈസ്തവസഭയുടെ ഭാഷയായിത്തീർന്നു. എ.ഡി. 6-ാം ശതകം തൊട്ട് 16-ാം ശതകം വരെ ഈ പേർഷ്യസഭയുടെ വൈദികമായ മേൽനോട്ടത്തിലായിരുന്നു കേരളീയക്രൈസ്തവസഭ. ആകയാൽ സുറിയാനി ഭാഷ കേരളസഭയുടെ വിശുദ്ധ ഭാഷയായിത്തീരുക കേവലം സ്വാഭാവികമായിരുന്നു.* (പ്രൊഫ. എ. ശ്രീധരമേനോൻ, **കേരളചരിത്രം,** പേജ് 107-109, ഡി.സി. ബുക്സ്, 2008 എഡിഷൻ).

**ഒരു സഹസ്രാബ്ദത്തിനുശേഷം മാർത്തോമ്മാ ക്രിസ്ത്യാനികൾ റോമൻ കത്തോലിക്കരുടെയും അതിനുശേഷം അന്ത്യോക്യാ പാത്രിയർക്കീസിന്റെയും വൈദികപാരമ്പര്യം സ്വീകരിച്ചതിനെപറ്റി ശ്രീധരമേനോൻ ഇങ്ങനെ തുടരുന്നു:**

*"മദ്ധ്യകാലത്ത് കൊല്ലത്തെത്തിയ ലത്തീൻ ക്രിസ്ത്യൻ മിഷനറിമാർ കേരളത്തിൽ ആരാധനയ്ക്ക് ആദ്യമായി ലത്തീൻ ഭാഷ നടപ്പിലാക്കി. പോർട്ടുഗീസുകാർ വരികയും (1498) അവരുടെ രാഷ്ട്രീയസ്വാധീനം ഇവിടെ ഉറയ്ക്കുകയും ചെയ്തതോടുകൂടി ലത്തീൻഭാഷയിലുള്ള പ്രാർത്ഥന പ്രധാനവും സ്ഥിരവുമായ ഒരു ഘടകമായിത്തീരുകയും കേരളത്തിൽ, വിശേഷിച്ചും തീരപ്രദേശങ്ങളിൽ, ലത്തീൻ ക്രിസ്ത്യാനികളുടെ ഒരു വലിയ സമുദായം ഉയർന്നുവരികയും ചെയ്തു. സേവിയർ പുണ്യവാളന്റെ പ്രവർത്തനവും ഉദയംപേരൂർ സൂനഹദോസും (1599) കേരളസഭയെ ലത്തീൻ സഭയാക്കുന്നതിൽ നല്ല പങ്കു വഹിച്ചിട്ടുണ്ട്. അങ്ങനെ കേരളത്തിലെ ക്രിസ്ത്യാനികളുടെ ഒരു വിഭാഗം പോപ്പിന്റെ അധികാരത്തിൻ കീഴിലായി. 17-ാം ശതകത്തിന്റെ മദ്ധ്യമാകുമ്പോൾ പോർട്ടുഗീസുകാരുടെ ശക്തി കേരളത്തിൽ ക്ഷയിക്കുകയും തൽസ്ഥാനത്ത് ഡച്ചുകാർ പ്രാമാണ്യം നേടുകയും ചെയ്തു. റോമിലെ പോപ്പിന്റെ കീഴിലായിരുന്ന കേരളീയക്രൈസ്തവസഭയുടെ ഒരു വിഭാഗം റോമൻ സ്വാധീനം വിട്ട് ഏതദ്ദേശീയരായ ബിഷപ്പുമാരുടെ കീഴിൽ സ്വതന്ത്രമായി പ്രവർത്തിച്ചു തുടങ്ങി. വൈദികാദ്ധ്യക്ഷന്മാരുടെ പിന്തുടർച്ച അന്തിയോക്കിലെ*

*പാത്രിയാർക്കിന്റെ നിർദ്ദേശപ്രകാരമായിരുന്നു."* (പേജ് 109, **കേരളചരിത്രം,** ഡിസി. ബുക്സ്)

മാർത്തോമ്മാ പാരമ്പര്യത്തിൽ ഉൾപ്പെടാത്ത ഒരു വിഭാഗം ക്രിസ്ത്യാനികൾ കേരളത്തിൽ ആദ്യമായി ഉണ്ടായത് ലത്തീൻ മിഷനറിമാർ മൂലമാണ്.

അന്ത്യോക്യൻ സുറിയാനി സഭയുമായി മലങ്കര സുറിയാനി ക്രിസ്ത്യാനികൾ ഇന്നു തുടരുന്ന ബന്ധം സമാരംഭിച്ചത് എ.ഡി. 1665-ൽ ആണ്. പത്തൊൻപതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടി ഈ ബന്ധം ശക്തിയാർജ്ജിച്ചു എന്നു മനസ്സിലാക്കാം.

## ഭാരതസഭാ സ്ഥാപകന്റെ സിംഹാസനം

സഭകളുടെ മാതാവായ യെരുശലേം സഭയുണ്ടായി വൈകാതെ ഭാരതത്തിലും സുവിശേഷമെത്തി. ഭാരതസഭയുടെ ആദ്യത്തെ മേൽപട്ടക്കാരൻ മലങ്കരസഭ സ്ഥാപിച്ച തോമ്മാശ്ലീഹായാണ്. ആ പിതാവിന്റെ പിൻഗാമികളാണ് എല്ലാക്കാലത്തും നമ്മുടെ സഭയെ നയിച്ച പിതാക്കന്മാർ. അപ്പൊസ്തലിക കൈവയ്പ്പിനുവേണ്ടി വിദേശസഭകളെ ആശ്രയിക്കേണ്ട സ്ഥിതിവിശേഷം മലങ്കര സഭയിലുണ്ടായിട്ടുണ്ട്. **എന്നാൽ ആ കാലങ്ങളിലെല്ലാം മലങ്കരസഭയുടെ ഭരണകാര്യങ്ങൾ നിർവ്വഹിച്ചുപോന്നത് തോമ്മാശ്ലീഹായാൽ പിന്തുടർച്ചാവകാശം ലഭിച്ച 'അർക്കദിയാക്കോൻ'മാരായിരുന്നു. അതിനാൽ ആ സ്ഥാപകപിതാവിന്റെ സിംഹാസന പാരമ്പര്യം പരിശുദ്ധാത്മാവ് മലങ്കരസഭയിൽ അനുസ്യൂതം നിലനിർത്തിയെന്ന് നമുക്ക് വിശ്വസിക്കാവുന്നതാണ്.**

ഭാരതസഭയുടെ അർക്കദിയാക്കോൻ എന്ന മഹനീയ പദവി പടിപടിയായി എപ്പിസ്കോപ്പ, മെത്രാൻ, മലങ്കര മെത്രാൻ എന്നീ പദവികളിൽ കൂടി ഉയർന്ന് ഒടുവിൽ കാതോലിക്കാ എന്ന പരിശുദ്ധ പദവിയിലേക്ക് വളർച്ച പ്രാപിച്ചത് മറ്റു അപ്പൊസ്തലിക സഭകളിൽ സഭാതലവന്റെ സ്ഥാനം നൂറ്റാണ്ടുകൾ കൊണ്ട് പുഷ്ടിപ്പെട്ട് തത്തുല്യ പരിശുദ്ധ പദവികളിൽ എത്തിയതിന് സമമാണ്. ലോകത്തിന്റെ കിഴക്കേയറ്റത്ത് തെക്കുമാറി മറ്റു സഭാകേന്ദ്രങ്ങളുമായി സംസർഗ്ഗത്തിനെളുപ്പമല്ലാതെ സ്ഥാപിതമായ മലങ്കരസഭയുടെ ഈ വിജയഗാഥ ക്രിസ്തീയ ചരിത്രത്തിൽ അതുല്യവും ഉജ്ജ്വലപ്രഭ ചൊരിയുന്നതുമാണ് എന്ന് അറിയുമ്പോൾ ഏത് മലങ്കരസഭാ വിശ്വാസിക്കാണ് അഭിമാനം തോന്നാതിരിക്കുന്നത്?

## മലങ്കരയുടെ സുറിയാനി സഭാബന്ധം

മലങ്കരസഭ സുറിയാനി സഭാബന്ധം തുടങ്ങിയത് മാർത്തോമ്മാ ശ്ലീഹായാൽ തന്നെ സ്ഥാപിതമായ പേർഷ്യൻ സഭയുമായിട്ടാണ്. ആരാധന പൗരസ്ത്യ സുറിയാനി ഭാഷയിലായിരുന്നതിനാൽ പേർഷ്യൻ സഭയെ പൗരസ്ത്യ സുറിയാനിസഭ എന്ന് പേർ വിളിച്ചിരുന്നു. യൂഫ്രട്ടീസ്, തെഗ്രിസ് നദികളുടെ ചുറ്റുപാടുമുള്ള പ്രദേശത്താണ് (ഇന്നത്തെ ഇറാൻ, ഇറാക്ക്) ഈ ക്രൈസ്തവ സഭ വളർന്ന് വികസിച്ചത്. ബാബിലോണിയർ, അസ്സീറിയർ, കൽദായർ, പേർഷ്യക്കാർ തുടങ്ങിയവരെല്ലാം ഇന്ന് ഇസ്ലാം മതം പ്രചരിച്ചിട്ടുള്ള ഇവിടം ഭരിച്ചിരുന്നു. അതിനാൽ ആ പേരുകളിലെല്ലാം ഈ ക്രൈസ്തവ സഭ അറിയപ്പെട്ടിരുന്നു. റോമാസാമ്രാജ്യത്തിനു പുറത്ത് കിഴക്കുള്ള ഈ സ്വതന്ത്രസഭയുടെ തലവനെയാണ് **കാതോലിക്ക** എന്ന് വിളിച്ചിരുന്നത്.



***പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ***

"പ്രിയ മക്കളെ! പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പൊസ്തലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് പരിശുദ്ധ കാതോലിക്കാ സ്ഥാപനം എന്നുള്ളതു നിങ്ങൾ മറന്നുകളയരുത്..."

*- മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ അന്ത്യസന്ദേശത്തിൽ നിന്ന്. (1963 ഡിസംബർ 21, 106-ാം നമ്പർ കല്പന)*

ഏഷ്യൻ ഭൂഖണ്ഡത്തിൽ മുഴുവനായി ഏകദേശം വ്യാപിച്ചിരുന്ന ഏക പൗരസ്ത്യ സഭയായിരുന്നു ഇത്. അഞ്ചാം നൂറ്റാണ്ടു മുതൽ ഔദ്യോഗികമായി നെസ്തോറിയൻ വിശ്വാസം അവലംബിച്ചതിനാൽ നെസ്തോറിയൻ സഭ എന്ന പേരും ഈ സഭയ്ക്കുണ്ടായി. ആദിമ നൂറ്റാണ്ടുകളിൽ തന്നെ ഈ സഭയുമായി തോമാശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ ബന്ധമാരംഭിച്ചുവെങ്കിലും പോർട്ടുഗീസുകാരുടെ വരവോടെ അത് നഷ്ടപ്പെട്ടു.

പാശ്ചാത്യ സുറിയാനി സഭയായ അന്ത്യോക്യൻ സുറിയാനി സഭയുമായി മലങ്കരസഭയ്ക്ക് 16-ാം നൂറ്റാണ്ടിന്റെ അന്ത്യം വരെയും യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. അന്ത്യോക്യ തലസ്ഥാനമായ റോമാസാമ്രാജ്യത്തിലെ കിഴക്കൻ ഭാഗങ്ങൾ ഒരു പ്രവിശ്യയായി 'അന്ത്യോക്യയും കിഴക്കൊക്കെയും' (Antioch and All the East) എന്ന് അറിയപ്പെട്ടിരുന്നു. ഈ സഭയുടെ തലവനായ അന്ത്യോക്യൻ പാത്രിയർക്കീസിന്റെ അധികാര സീമ റോമൻ സാമ്രാജ്യത്തിൽ തന്നെ സ്ഥിതിചെയ്തിരുന്ന ഈ കിഴക്കൻ പ്രവിശ്യയിൽ മാത്രമായി ഒതുങ്ങിയിരുന്നു.

പാശ്ചാത്യ സുറിയാനിസഭയായ അന്ത്യോക്യൻ സഭയും പൗരസ്ത്യ സുറിയാനി സഭയായ പേർഷ്യൻസഭയും സ്വതന്ത്ര സഭകളായിരുന്നു. റോമൻ സാമ്രാജ്യത്തിനുള്ളിലെ അന്ത്യോക്യൻ സുറിയാനി സഭയിൽ അലക്സാന്ത്രിയൻ വേദശാസ്ത്ര പാരമ്പര്യവും റോമൻ സാമ്രാജ്യത്തിനു പുറത്തുള്ള പേർഷ്യൻ സഭയിൽ അന്ത്യോക്യൻ വേദശാസ്ത്ര പാരമ്പര്യവുമാണ് പിന്തുടർന്നത്. പാശ്ചാത്യ സുറിയാനി സഭയുടെ തലവനെ **പാത്രിയർക്കീസ്** എന്നും പൗരസ്ത്യ സുറിയാനി സഭയുടെ തലവനെ **കാതോലിക്കോസ്** എന്നും വിളിച്ചു വന്നു.

അഞ്ചാം നൂറ്റാണ്ടിലെ വേദശാസ്ത്ര തർക്കങ്ങളുടെ ഫലമായി റോമാസാമ്രാജ്യത്തിൽ നിഷേധിക്കപ്പെട്ട അന്ത്യോക്യൻ വേദശാസ്ത്രം പേർഷ്യൻ സഭ സ്വീകരിക്കുവാൻ ഇടയായത് പ്രധാനമായും രാഷ്ട്രീയ കാരണങ്ങളാലാണ്. റോമാസാമ്രാജ്യത്തിന്റെ ഉള്ളിലുള്ള ഒരു സഭയിൽ നിന്നും വ്യത്യാസങ്ങൾ എടുത്തു കാണിക്കേണ്ടത് പേർഷ്യൻ സഭയുടെ നിലനിൽപിന് ആവശ്യമായ ഒരു ഘടകമായിരുന്നു.

## പൗരസ്ത്യദേശത്ത് കാതോലിക്കാ സിംഹാസനത്തിന്റെ ഉയർച്ച

*പേർഷ്യയിലെ സഭ ആദിയിൽ അന്ത്യോക്യയുടെ മേൽക്കോയ്മയിൻ കീഴിൽ സ്ഥിതി ചെയ്തിരുന്നു എന്ന വാദം ചരിത്രസത്യത്തിന് വിരുദ്ധമാണ്.* (ഫാ. ഡോ. വി.സി. സാമുവൽ, ***സഭ വളരുന്നു***) എ.ഡി. 410-ലെ പേർഷ്യൻ സുന്നഹദോസ് അവിടുത്തെ സഭയുടെ സ്വകീയ വ്യക്തിത്വം പ്രാവർത്തികമാക്കി.

അന്ത്യോക്യയുടെ അധീശത്വമല്ല, ജീവിതരീതി അംഗീകരിക്കുന്ന ഒരു സമൂഹമായി പേർഷ്യൻ സഭയെ രൂപാന്തരപ്പെടുത്തുവാനുള്ള ശ്രമം 420-ൽ നടന്നു. ഇതിനു തിരിച്ചടിയെന്നവണ്ണം 424-ൽ ദദ്യേശു കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് പേർഷ്യൻ സഭയുടെ സ്വാതന്ത്ര്യം ഉറപ്പിച്ച് പ്രഖ്യാപിച്ചു. കാതോലിക്കയ്ക്കെതിരായി പരാതി കേൾക്കാൻ ആർക്കും അവകാശമില്ലെന്നും ഏതു പരാതിയും ക്രിസ്തുവിന്റെ വിധിക്കു വിട്ടുകൊടുക്കുക മാത്രമേ ആകാവൂ എന്നും ആ സുന്നഹദോസ്

തീരുമാനിച്ചു. **ആ സുന്നഹദോസിൽ വെച്ച് ചരിത്രത്തിൽ ആദ്യമായി കാതോലിക്കയെ പാത്രിയർക്കീസ് എന്നും വിളിച്ചു.**

കിഴക്കൻ സഭയുടെ കാതോലിക്കാ സ്വതന്ത്രസഭയുടെ തലവനാണെന്നും അപ്പൊസ്തലിക സിംഹാസനത്തിൽ വാഴുന്ന ആത്മീയ പിതാവാണെന്നും റോമാ സാമ്രാജ്യത്തിൽ കാലക്രമേണ വളർച്ച പ്രാപിച്ച പാത്രിയർക്കീസ് എന്ന സ്ഥാനത്തോടു തുല്യമാണെന്നുമാണ് എ.ഡി. 424-ലേ പേർഷ്യൻ സുന്നഹദോസ് പ്രഖ്യാപിച്ചത്.

മാർത്തോമ്മാ ശ്ലീഹ പൗരസ്ത്യ ദേശങ്ങളിൽ സുവിശേഷ ഘോഷണം നടത്തുകയും സഭ സ്ഥാപിക്കുകയും ചെയ്തു. അതിനാൽ കിഴക്കിന്റെ ഒന്നാമത്തെ മേൽപട്ടക്കാരൻ തോമാശ്ലീഹായാണ്. റോമാ സാമ്രാജ്യത്തിനു പുറത്തുള്ള കിഴക്കൻ പ്രദേശങ്ങളെ ഉദ്ദേശിച്ചാണ് *പൗരസ്ത്യദേശം* എന്ന് പറഞ്ഞിരിക്കുന്നത്.

കിഴക്കൻ മേൽപട്ടക്കാരുടെ ആദ്യത്തെ ആസ്ഥാനം എഡേസായും പിന്നീട് സെലൂക്യ ടെസിഫണും ആയിരുന്നു.

മലങ്കരസഭ ആദിമനൂറ്റാണ്ടു മുതൽ തന്നെ ഈ പൗരസ്ത്യ സുറിയാനി സഭയുമായി ബന്ധം പുലർത്തിയിരുന്നു. ആ സഭയുടെ നേതൃത്വത്തോടും പാരമ്പര്യങ്ങളോടും മലങ്കരസഭ അങ്ങേയറ്റം ആദരവു കാണിച്ചിരുന്നു. പേർഷ്യൻ കാതോലിക്കായുടെ ആത്മീയ മേൽനോട്ടത്തിലായിരുന്നു മലങ്കര സഭ. നൂറ്റാണ്ടുകളായി ഈ ചരിത്രബന്ധത്തിൽ നിന്നാണ് കാതോലിക്കാ സ്ഥാനത്തെക്കുറിച്ചും കാതോലിക്കായുടെ അധികാരാവകാശങ്ങളെക്കുറിച്ചും മലങ്കര സഭയ്ക്കു ആദ്യ പാഠങ്ങൾ ലഭിച്ചത്.

**വി. മാർത്തോമ്മാശ്ലീഹാ പൗരസ്ത്യ ദേശത്ത് സിംഹാസനം സ്ഥാപിച്ചതുപോലെ ഭാരതസഭയ്ക്കു വേണ്ടി മലങ്കരയിലും സിംഹാസനം സ്ഥാപിച്ചു.** മലങ്കരസഭയെ മാർത്തോമ്മാ ശ്ലീഹായുടെ സഭയായും ഇടവകയായും ഇവിടുത്തെ സിംഹാസനത്തെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമായും എല്ലാക്കാലത്തും സ്വദേശികളും വിദേശികളും കരുതിപ്പോന്നു.

**മലങ്കരസഭയ്ക്ക് ഇടക്കാലത്ത് മറ്റു സിംഹാസനങ്ങളിൽ നിന്നും പട്ടമേൽക്കേണ്ട സാഹചര്യങ്ങൾ ഉണ്ടായിട്ടുണ്ട്. അതുകൊണ്ട് മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം സഭയ്ക്കു നഷ്ടപ്പെട്ടുവെന്ന് പറയാമോ?**

സിംഹാസനം നിശ്ചയിക്കുന്നത് സഭ ആരു സ്ഥാപിച്ചു എന്നത് നോക്കിയാണ്. പട്ടമേറ്റ ചരിത്രം നോക്കിയാണെങ്കിൽ അന്ത്യോക്യാ സിംഹാസനത്തിനും ഈ ന്യൂനത കണ്ടെത്താൻ കഴിയും. 6-ാം നൂറ്റാണ്ടിൽ കൽകദോന്യർ ശക്തിപ്രാപിച്ചതിനെത്തുടർന്ന് ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു ക്ഷീണം സംഭവിക്കുകയും അതിലെ മേൽപട്ടക്കാർ തടവിലാക്കപ്പെടുകയും ചെയ്തു. ആ സാഹചര്യത്തിൽ അന്ത്യോക്യൻ സിംഹാസനത്തിന് മാർ പൗലേയേയും പൗരസ്ത്യ സിംഹാസനത്തിന് അഹോദേമ്മേയേയും വാഴിച്ച മാർ യാക്കോബ് ബുർദാന അലക്സാന്ത്രിയ പാത്രിയർക്കീസായ തേവോദോസ്യോസിൽ നിന്ന് പട്ടമേറ്റയാളായിരുന്നു.

### മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം മലങ്കരയിൽ

മലങ്കരസഭയിൽ 19-ാം നൂറ്റാണ്ടിൽ അന്ത്യോക്യൻ പാത്രിയർക്കീസിന്റെ ഇടപെടലുകൾ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന് വിഘാതമായ നിലയിലെത്തി. ഇതിന് പ്രതിവിധിയായി മലങ്കരസഭ കണ്ടത് കാതോലിക്കാ സ്ഥാപനം ആയിരുന്നു.

1912 സെപ്റ്റംബർ 15-ാം തീയതി പരിശുദ്ധ അബ്ദുൽ മശിഹാ പാത്രിയർക്കീസ് ബാവാ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം **സെന്റ് മേരീസ് പള്ളിയിൽ വെച്ച് പൗലൂസ് മാർ ഈവാനിയോസിനെ 'മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ' എന്ന നാമത്തിൽ കാതോലിക്കാ ബാവായായി വാഴിച്ചു.**

1912 സെപ്റ്റംബർ 17നും 1913 ഫെബ്രുവരി 19നും പരിശുദ്ധ പാത്രിയർക്കീസ് പുറപ്പെടുവിച്ച കൽപനകൾ വഴി മലങ്കരയിലെ കാതോലിക്കായ്ക്ക് ഭരണപരമായ പൂർണ്ണ അധികാരമുണ്ടെന്ന് അന്ത്യോഖ്യയും അംഗീകരിച്ചു.

മലങ്കരയിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൻമേൽ കാതോലിക്കായെ വാഴിച്ചതിനു ശേഷം മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കയായി ത്തീർന്നു.

പേർഷ്യയിൽ നിലവിലിരുന്ന മാർത്തോമ്മായുടെ പൗരസ്ത്യ കാതോലിക്കാ സ്ഥാനം 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടി നിശ്ശേഷം ഇല്ലാതെ ആകുകയും കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമാകുകയും ചെയ്തതിനാൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമായി ഇപ്പോൾ ലോകത്തിൽ ഒന്നുമാത്രമാണ് -മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ സിംഹാസനം.

### ഞങ്ങളിൽ വലിയവൻ ആര്?
**(ലൂക്കോസ് 22: 24-30)**

എ.ഡി. 325-ൽ കുസ്തന്തീനോസ് ചക്രവർത്തി വിളിച്ചുകൂട്ടിയ പ്രസിദ്ധമായ നിഖ്യാ




*നിഖ്യാ സുന്നഹദോസ് (എ.ഡി. 325) ചിത്രകാരന്റെ ഭാവനയിൽ*



*ප. അബ്ദുൽ മിശിഹാ പാത്രിയർക്കീസ് ബാവാ*



*ഒന്നാം കാതോലിക്കാ പ. ബസേലിയോസ് പൗലോസ് I ബാവാ (1912-1913)*



*മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസന ത്തിൽ ഇപ്പോൾ വാണരുളുന്ന പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I കാതോലിക്കാ ബാവാ*

സുന്നഹദോസിൽ വെച്ച് നാലു സിംഹാസനങ്ങൾ സ്ഥാപിച്ചുവെന്നും അവയുടെ എപ്പിസ്കോപ്പാമാർക്ക് പാത്രിയർക്കീസ് എന്ന സ്ഥാനനാമം നൽകിയെന്നും ആണ് പലരും ധരിച്ചു വെച്ചിരിക്കുന്നത്.

നിഖ്യാ സുന്നഹദോസിന്റെ ഉദ്ദേശ്യം അറിയോസിന്റെ വേദവിപരീദങ്ങളെ ചെറുക്കുകയായിരുന്നു, സിംഹാസനങ്ങളെപറ്റി തീരുമാനിക്കുകയായിരുന്നില്ല. എന്നാൽ ക്രിസ്തീയസഭയിൽ ആ നൂറ്റാണ്ടിലും അതിനു മുമ്പും നിലനിന്നിരുന്ന ചില അധികാര മത്സരങ്ങൾക്ക് പ്രായോഗിക പരിഹാരമെന്നവണ്ണം പരി. പിതാക്കന്മാർ ഭരണകരമായ ചില ക്രമീകരണങ്ങൾ വരുത്തുകയുണ്ടായി.

[ശ്ലീഹന്മാരുടെ കാലത്തും ആരാണു വലിയവൻ എന്ന തർക്കങ്ങൾ ഉണ്ടായിരുന്നു. എന്നാൽ കർത്താവ് അവരോട് താഴ്മയുള്ളവരായിരിക്കാനാണ് ഉപദേശിച്ചത്. അധികാരക്രമങ്ങൾ നിശ്ചയിച്ചതുമില്ല. അതുണ്ടായത് അവിടുന്ന് കുരിശുമരണത്തിന് ഏൽപിച്ചുകൊടുക്കുന്നതിന് തൊട്ടുമുമ്പും എന്നത് ശ്രദ്ധേയമാണ് (ലൂക്കോസ് 22: 24–30).]

പാത്രിയർക്കീസ് എന്നോ സിംഹാസനം എന്നോ ഒരു സൂചന പോലും നിഖ്യാ കാനോനുകളില്ല. പാത്രിയർക്കീസ് എന്ന സംജ്ഞ ഉപയോഗിക്കാൻ ആരംഭിച്ചത് കുസ്തന്തീനോസ് പോലീസിലെ സുന്നഹദോസിനു (എ.ഡി. 381) ശേഷമാണ്. ഇതിന് അധികാരവും പ്രചാരവും സിദ്ധിച്ചത് അഞ്ചാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതലാണ്. അതായത് എ.ഡി. 451–ലെ കൽക്കദോൻ സുന്നഹദോസിനു ശേഷം.

നിഖ്യാ സുന്നഹദോസിന്റെ 6–ാം കാനോനുകളിലും കുസ്തന്തീനോപ്പോലീസ് സുന്നഹദോസിന്റെ 2–ാം കാനോനിലും കാണുന്ന അധികാരകേന്ദ്രങ്ങൾ നിശ്ചയിച്ചത് ശ്ലീഹന്മാരുടെ പ്രാധാന്യം പരിഗണിച്ചുകൊണ്ടല്ല. **പ്രത്യുത റോമാസാമ്രാജ്യത്തിലെ രാഷ്ട്രീയ പ്രാധാന്യമുള്ള ഈ പട്ടണങ്ങൾ കേന്ദ്രമാക്കി റോമൻ ഭരണരീതിക്കനുസരിച്ച് ഒരു അനുക്രമം വരുത്തുകയായിരുന്നു. അവയക്ക് സിംഹാസനങ്ങൾ എന്നോ പാത്രിയർക്കേറ്റുകൾ എന്നോ അക്കാലത്ത് നാമകരണം നടത്തിയില്ല. ശ്ലീഹായുടെ പേരോ പാരമ്പര്യമോ പ്രാദേശിക സ്ഥാപകന്റെ പേരോ ഒന്നും പരാമർശിച്ചിട്ടില്ല.**

റോം, കുസ്തന്തീനോപ്പോലീസ്, അലക്സാന്ത്രിയ, അന്ത്യോക്യ എന്നിവയായിരുന്നു ലോകത്തിലെ (റോമാ സാമ്രാജ്യത്തിലെ) പ്രധാന പട്ടണങ്ങൾ. റോമാ സാമ്രാജ്യത്തെ ഉദ്ദേശിച്ച് ലോകം എന്ന് പറയുമ്പോൾ റോമാ സാമ്രാജ്യത്തിന് പുറത്തുള്ളവരെ അപരിഷ്കൃതരായി (barbarous nations) റോമക്കാർ കരുതിയിരുന്നു. ഉദാ. ലോകമൊക്കെയും പേർവഴി ചാർത്തണം എന്ന് ഔഗസ്തൊസ് കൈസറുടെ ഒരു ആജ്ഞ പുറപ്പെട്ടു (ലൂക്കോസ് 2:1).

381–ൽ നടന്ന കുസ്തന്തീനോപ്പോലീസ് സുന്നഹദോസ് റോം കഴിഞ്ഞുള്ള സ്ഥാനം കുസ്തന്തീനോപ്പോലീസിനായിരിക്കണമെന്ന് നിശ്ചയിച്ചു. 'കുസ്തന്തീനോപ്പോലീസിലെ മേല്പട്ടക്കാരൻ (ബിഷപ്പ്) റോമിലെ ബിഷപ്പ് കഴിഞ്ഞാൽ ഒന്നാം സ്ഥാനം ലഭിക്കണം. എന്തെന്നാൽ കുസ്തന്തീനോപ്പോലീസ് പുതിയ റോമാ (New Rome) ആകുന്നു. (കുസ്തന്തീനോപ്പോലീസ് സുന്നഹദോസ് മൂന്നാം നിശ്ചയം). ഈ നിശ്ചയത്തെ 451–ലെ കൽക്കദൂൻ സുന്നഹദോസ് 28–ാം കാനോൻ വഴി ശരിവച്ചു.

കർത്താവിന്റെ 12 ശിഷ്യഗണത്തിൽ പെട്ടയാളല്ലാത്ത ഏവൻഗേലീസ്തനായ മർക്കോസ് സ്ഥാപിച്ച അലക്സന്ത്രിയായിലെ സഭയുടെ തലവനായ ബിഷപ്പിന് മൂന്നാംസ്ഥാനവും പത്രോസ് ശ്ലീഹായുടെ പേരിൽ അറിയപ്പെട്ട അന്ത്യോക്യക്ക് നാലാം സ്ഥാനവും ലഭിച്ചു. രണ്ടാം സ്ഥാനം ലഭിച്ച കുസ്തന്തീനോപ്പോലീസിലെ സഭ അന്ത്രയോസ് ശ്ലീഹായുടെ നാമത്തിലുള്ളതാണ്.

ഈ നാലു അധികാരകേന്ദ്രങ്ങൾ കൂടാതെ ആദ്യ ക്രിസ്തീയ സഭയായ യെറൂശലേമിലെ സഭയെ അഞ്ചാമത്തെ കേന്ദ്രമായി കൽക്കദോൻ സുന്നഹദോസ് (എ.ഡി. 451) അംഗീകരിച്ചു.

ശ്ലൈഹീക അടിസ്ഥാനത്തിലാണെങ്കിൽ ആദ്യസ്ഥാനം ലഭിക്കേണ്ടത് സഭയുടെ മാതാവായ യെരൂശലേമിനാണ്. അപ്പൊസ്തലിക പാരമ്പര്യങ്ങൾക്കനുസരിച്ചല്ല ഈ അധികാരകേന്ദ്രങ്ങൾ രൂപപ്പെടുത്തിയത് എന്ന് വ്യക്തമാണ്.

അപ്പൊസ്തലന്മാരിൽ ആരും തന്നെ ഇഹത്തിൽ സിംഹാസനം സ്ഥാപിക്കുകയോ സിംഹാസനസുഖം കാംക്ഷിക്കുകയോ ചെയ്തില്ല എന്നതാണ് സത്യം.

**എന്നാൽ മേൽപട്ടക്കാരുടെ സിംഹാസനാവകാശം ചിലർ വിചാരിക്കുന്നതുപോലെ അക്രൈസ്തവമോ സുവിശേഷസത്യങ്ങൾക്കെതിരോ അല്ല.**

"നിങ്ങൾ ആകുന്നു എന്റെ പരീക്ഷകളിൽ എന്നോടുകൂടെ നിലനിന്നവർ. എന്റെ പിതാവ് എനിക്ക് രാജ്യം നിയമിച്ചു തന്നതുപോലെ ഞാൻ നിങ്ങൾക്കും നിയമിച്ചു തരുന്നു. നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിങ്കൽ തിന്നുകുടിക്കയും സിംഹാസനങ്ങളിൽ ഇരുന്നു യിസ്രായേൽ ഗോത്രം

പന്ത്രണ്ടിനെയും ന്യായം വിധിക്കുകയും ചെയ്യും" (ലൂക്കോസ് 22:29,30).

"നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും" എന്ന് കല്പിച്ചു കൊണ്ട് കർത്താവ് സകല ശിഷ്യന്മാരെയും ഭൂമിയിലെ ശുശ്രൂഷക്ക് അധികാരപ്പെടുത്തി. (മത്തായി 18:18).

പാപമോചനത്തിനുള്ള അധികാരം –സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ (മത്തായി 16: 19)– പത്രോസിനു മാത്രമല്ല 12 ശിഷ്യന്മാർക്കും നിൽകിയെന്ന് കർത്താവിന്റെ വചനങ്ങൾ സാക്ഷിക്കുന്നു.

**ഇത് ഐഹീകസഭയിൽ ശ്ലീഹന്മാരുടെ കർത്തവ്യമാകുന്നു.** ഈ കർത്തവ്യം ഐഹീക സഭയുള്ളിടത്തോളം തുടരേണ്ടതാണ്. സ്വർഗ്ഗ രാജ്യം നിങ്ങളുടെ ഇടയിൽത്തന്നെ ഉണ്ട് എന്ന് കർത്താവ് അരുളിച്ചെയ്തു. അത് പരിശുദ്ധ സഭയാണ്. (ലൂക്കോസ് 17: 21; 10:9; 11:20)

**അതിനാൽ ഇഹത്തിലും ശിഷ്യന്മാർക്ക് സിംഹാസനം ഉണ്ട്.** അത് അവരുടെ ഇരിപ്പിടത്തേക്കാൾ അധികാരത്തെ സൂചിപ്പിക്കുന്നതാകുന്നു. ശ്ലൈഹികശുശ്രൂഷ ഐഹീക സഭയിൽ തുടരേണ്ടതിനാൽ അപ്പൊസ്തലന്മാർ വഴി എല്ലാ മേൽപ്പട്ടക്കാരും സിംഹാസനത്തിന് അർഹത നേടുന്നു.

എന്നാൽ ഈ സിംഹാസനം ഐഹിക രീതിയിലുള്ള രാജവാഴ്ചയല്ല. പ്രത്യുത, ആത്മീക രീതിയിലുള്ള സേവനവും ത്യാഗവുമാണ്. കർത്താവിന്റെ കുരിശ് എടുത്ത് അവനെ അനുഗമിക്കലാണ്. പ്രൗഢിയുടെയും പ്രതാപത്തിന്റെയും അടയാളമായിട്ടല്ല മേല്പട്ടക്കാർക്ക് സിംഹാസനം നിശ്ചയിച്ചിരിക്കുന്നത്. മേലധികാരത്തിന്റെ ചിഹ്നമായിട്ടാണ്.

സ്വാർത്ഥതയോടെ തങ്ങളുടെ ശ്ലീഹായ്ക്ക് മാത്രമേ സിംഹാസനാവകാശമുള്ളു എന്നു പഠിപ്പിക്കുന്നവർക്ക് അയ്യോ കഷ്ടം! അവർ കർത്താവിന്റെ വാക്കുകളെ നിരസിച്ചു കളയുന്നു.

കർത്താവ് ശ്ലീഹന്മാരോട് ഇപ്രകാരം അരുളിച്ചെയ്തു: 'നിങ്ങളോ റബ്ബി എന്ന് പേർ എടുക്കരുത്. ഒരുവനത്രേ നിങ്ങളുടെ ഗുരു; ക്രിസ്തു തന്നെ; നിങ്ങളോ എല്ലാവരും സഹോദരന്മാർ.' (മത്തായി 23:8).

വിശുദ്ധ പത്രോസിന്റെ സിംഹാസനം മാത്രം ഉന്നതമാണെന്നും മറ്റെല്ലാ ശ്ലൈഹിക സിംഹാസനങ്ങളും അതിനു കീഴ്പ്പെട്ടിരിക്കണമെന്നും റോമാസഭ പഠിപ്പിക്കുന്നു.

ഒരു അപ്പൊസ്തലിക സിംഹാസനം മറ്റൊരു അപ്പൊസ്തലിക സിംഹാസനത്തിന് വിധേയമാണെന്നോ ഉപരിയാണെന്നോ ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുന്നില്ല.

തങ്ങളെത്തന്നെ ഉയർത്താൻ ശ്രമിക്കുന്ന സിംഹാസനവാദക്കാർ കർത്താവിന്റെ വചനം ശ്രവിക്കട്ടെ:

"ഞാൻ എന്റെ മഹത്വം അന്വേഷിക്കുന്നില്ല; അന്വേഷിക്കുകയും വിധിക്കുകയും ചെയ്യുന്ന ഒരുവൻ ഉണ്ട്" (യോഹ. 8: 50).

### References:


1. എ. ശ്രീധരമേനോൻ, ***കേരളചരിത്രം,*** ഡി.സി. ബുക്സ്
2. ഫാ. ഡോ. വി.സി. ശമുവേൽ, ***സഭ വളരുന്നു,*** ദിവ്യബോധനം പബ്ലിക്കേഷനസ്
3. റവ. ഡോ. കെ.സി. തോമസ്, ***മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം ഒരു നവീന സൃഷ്ടിയോ?***
4. റവ. ഫാ. റ്റി.വി. ജോർജ്, ***മാർ തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം***
5. കോനാട്ട് അബ്രഹാം മൽപാൻ, ***മാർ തോമ്മാ സ്ലീഹായുടെ സിംഹാസനം***
6. ഫാ. ഡോ. റ്റി.ഐ. വർഗീസ് , ***മലങ്കര–അന്ത്യോക്യൻ ബന്ധം പത്തൊൻപതാം നൂറ്റാണ്ടിന്റെ സൃഷ്ടി*** , മലങ്കര സഭാദീപം പബ്ലിക്കേഷൻസ്
7. ***മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു പഠനം,*** എം.ഒ.സി. പബ്ലിക്കേഷൻസ്.
8. ***പൗരസ്ത്യ കാതോലിക്കാ സിംഹാസനം,*** ഒ.എസ്.എസ്.എ.ഇ. പബ്ലിക്കേഷൻസ്.



ã **അടുത്ത ലക്കത്തിൽ:**

**'തോമ' യെന്ന അൽമേനി**

ക്രൈസ്തവ ചിരിത്രത്തിൽ ആദ്യമായി, ഒരു പാത്രിയർക്കീസ്, കർത്താവിനു വേണ്ടി രക്തസാക്ഷി മരണം വരിച്ച 12 പ്രിയ ശിഷ്യന്മാരിൽ ഒരുവൻ ഒരു പട്ടക്കാരൻ പോലുമായിരുന്നില്ല എന്ന് പ്രഖ്യാപിച്ചു, അതും കല്പനയിലൂടെ! മറുപടി പോലും അർഹിക്കാത്തത് എന്ന് വേദപണ്ഡിതന്മാർ വിശേഷിപ്പിച്ച ഈ കല്പനയിലേക്ക് ഒരു അന്വേഷണം.




Copy of the document produced in the Supreme Court regarding the establishment of Catholicate in Malankara.

# KALPANA ISSUED BY PATRIARCH ABDUL MESSIAH FROM THE PARUMALA SEMINARY

## Re. ESTABLISHMENT OF THE CATHOLICATE

Dated: 8.7.1088 M.E / 19.2.1913 A.D

"In the name of the Almighty, perfect in Essence, without Beginning and End, and the Self-Existent. Praise be unto Him for ever. From his weakness Abdul Messiah II, Ignatius Patriarch of Antioch.

May the peace of God, and Heavenly blessing, come and rest on the heads of our beloved Catholicos, Metropolitans ruling over the dioceses of the Faithful, the Priests, Monastic Orders, Deacons, trustees, the aged, young, children, infants, the high and low; of all our children, women and men, in Malabar bearing the seal of the Holy Baptism. May the blessings of our Lord rest on them, their children, their homes, their seeds, their lands and on everything they possess; and that, by the intercession of the Mother of life, of Saint Thomas and other Apostles his companions.

After bestowing on you our blessings, a second time, we desire to make known to your true affection, that ever since your letters reached our weakness in Midiat, we have been deeply grieved at the dissensions, sown by Abdulla Effendi among our Spiritual children, in all our churches in Malabar. Immediately, divine jealousy compelled us, and placing our trust in the Almighty we rose and stared, for Malabar. in response to your request. The merciful Lord, leading us on our way without troubles and dangers, brought us, in peace to you in Malabar. Finding, on enquiry, that Dionysius, the Malankara Metropolitan, and all those who follow him are upright, we called a meeting, at the Seminary, Parumala, and there realised your need and uncanonical acts of Adhulla Effendi. Our heart was filled with grief at the dissension and murder caused among the guileless lambs of Malabar.

Our beloved in spirit, know ye that this is not from God, but is from Satan. The acts of God manifest themselves in reconciliation, peace, love and the like. Our Lord Jesus has neither killed nor directed the killing of anyone. Instead, He laid down His life for the sake of His Spotless lambs. Our Lord Jesus Christ commanded His disciples to lay down their lives for His flock. Moreover, He has commanded that a tree shall be known by its fruit. Know ye, therefore, that those who transgress the commandments of Our Lord, are not, thereby helping His Church, but, their profession, that they are helping the Apostolic Throne of Antioch is only to deceive the guileless. They know not, that the stability of the throne is not promoted by murder, greed, deception, falsehood and love of temporal power; for they proceed from the desires of the world and, of the flesh, and, not out of real for God. Our beloved children, discern Ye; take care lest Ye be deceived; Keep Ye apart from such methods in order that Ye may attain to life eternal. While in great agony, we implored our Lord Jesus who revealed unto Us, by the Holy Ghost, that it is neat, that we do fulfill our supplications and prayers, Accordingly, We, by the Grace of God, in response to your request, ordained a Maphrian, that is, Catholicos by name; Poulose Basselios and three new metropolitans the first being Gheevarghese Gregorius, the second, Joachim Evanios ad the third, Gheevarghese Philexinos. It appears to us that, unless we do install a Catholicos, our church, owing to various causes, is not likely to stand firm, in purity and holiness. And, now , we do ralise that by the might of our Lord, it will endure unto Eterniy, in purity and holiness, and more than in times past be confirmed in the loving bond of communion with the Throne of Antioch. The joy of our Heart is herin realised. Our Children, abide ye now in peace. As for ourselves, we leave you. Rest assured that though we leave you we shall never be unmindful of you. We shall incessantly lift up Our eyes unto heaven and offer our prayers and intercessions for the guileless lambs, redeemed by the precious blood of our Savior Jesus Christ.. Pray Ye for us and for Our entire community. Abide ye in love, peace and concord. Pray ye for your enemies, and, for those that revile you without cause. Be not afraid of the uncanonical and unjustifiable interdicts and curses of the usurper. Heed not those who create dissensions, God will reward them for their action, be they good or bad. We commend you into the hands of Jesus Christ, our Lord, the Great Shepherd of the flock. May He keep you! We rest confident that the Catholicos and Metropolitans your shepherds will fulfill all your wants. The Catholicos aided by the Metropolitans, will ordain melpattakkars, in accordance with the Canons of Our Holy Fathers and consecrate Holy Morone. In your Metropolians is vested the sanction and authority to install a Catholicos, when a Catholicos dies, No one can resist you in the exercise of this right and, do all things properly, and in conformity with precedents with the advice of the committee, presided over by Dionysius, Metropolitan of Malankara. We beseech your love, and counsel you in the name of our Lord Jesus that Ye faint not in your true faith of Saint Peter, on which is built, the wholly Catholic and Apostiolic Church. What we enjoin your true love is that the unlawful conduct of a usurper, may not induce you to sever that communion which is the bond of love connecting you with the Apostolic Throne of Antioch. We realise that you are obedient, as have been you virtuous ancestors before you. This is sufficient for your enlightenment. Out of little, you can read much. Abide in the contentment in the Lord. Once more, we pray to Our Lord Jesus who extended His Holy hands and blessed His Holy Apostles, in the upper room at Zion, that He might extend His Divine right hand abounding in mercy and blessings, with the right hand of our weakness and, bless you all, forgive your trespasses and sins, and grant remission of sins to the souls of your faithful departed. May He make, you and Your departed, hear the joyful announcement to them on His, right hand-come Ye blessed of My Father, enter in, and inherit the Kingdom of Heaven prepared for you from before the foundation of the world.

And that through the intercession of Mary, Mother of God. of all the Saints, of the Holy Apostles, and of Saint Thomas, the Patron Saint of India-Amen.

**Written at the Seminary, Parumala, this the eighth day of Kumbhom in the year of our Lord 1913".**



കവർ സ്റ്റോറി

# അർക്കദിയാക്കോൻ മുതൽ പൗരസ്ത്യ കാതോലിക്കാ വരെ

■ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്

ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹാ എ.ഡി. 52-ൽ ഭാരതത്തിലെത്തിയതോടെയാണു മലങ്കരസഭയുടെ തുടക്കം. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ വാഴിച്ച വൈദികരുടെ പരമ്പര നാലാം ശതകത്തിന്റെ ആരംഭംവരെ ശക്തമായി നിലനിന്നു. എ.ഡി. 345-ൽ ക്നായി തൊമ്മനോടൊപ്പം ഉറഹായിലെ മാർ ജോസഫ് എപ്പിസ്കോപ്പ കേരളത്തിലെത്തിയതോടെ മലങ്കരസഭയും സെലുഷ്യായിലെ കാതോലിക്കേറ്റുമായുള്ള ബന്ധം ആരംഭിച്ചു.

നാലാം നൂറ്റാണ്ടു മുതൽ 16-ാം നൂറ്റാണ്ടു വരെ സെലൂഷ്യായിലെ കാതോലിക്കാമാർ വാഴിച്ചയയ്ക്കുന്ന മെത്രാന്മാരായിരുന്നു മലങ്കരസഭയ്ക്ക് ആത്മീയ മേൽനോട്ടം നൽകി വന്നിരുന്നത്. ഇവർ എപ്പോഴും പേർഷ്യൻ വംശജരായ പൗരസ്ത്യ സുറിയാനി സഭാംഗങ്ങളായിരുന്നു. ഇതേസമയം പകലോമറ്റം കുടുംബത്തിൽ നിന്നു പരമ്പരയായി വാഴിക്കപ്പെടുന്ന അർക്കദിയാക്കോന്മാരായിരുന്നു മലങ്കരസഭയുടെ ആത്മീയവും ലൗകീകവുമായ ഭരണം യഥാർത്ഥത്തിൽ നിർവഹിച്ചുവന്നത്. മലങ്കരയിലെ തദ്ദേശീയരായ "ജാതിക്കു കർത്തവ്യൻ" എന്ന സ്ഥാനപ്പേരോടുകൂടിയ **"അർക്കദിയാക്കോൻ"** മാർ കൽദായ പാരമ്പര്യപ്രകാരമുള്ള വൈദികരിലെ പരമോന്നതസ്ഥാനിയാണ്. ഈ സ്വാതന്ത്ര്യവും ഭരണക്രമവും പോർച്ചുഗീസ് അധിനിവേശം വരെ അഭംഗുരം തുടർന്നു.

1599-ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ റോമൻസഭയുടെ ആധിപത്യം മലങ്കരയിൽ അടിച്ചേൽപ്പിക്കപ്പെട്ടു. 1653 ജനുവരി മൂന്നിലെ കൂനൻകുരിശുസത്യത്തിലൂടെ മലങ്കരസഭ സ്വാതന്ത്ര്യം വീണ്ടെടുത്തു. അന്നു ഭരിച്ചിരുന്ന പകലോമറ്റം തോമ്മാ അർക്കദിയാക്കോനെ ഇടപ്പള്ളി പള്ളിയിൽവച്ചു തങ്ങളുടെ വേദതലവനായി തിരഞ്ഞെടുക്കുകയും ആലങ്ങാട് പള്ളിയിൽ വച്ച് 1653 ജൂൺ ഒന്നിനു 12 വൈദികർ ചേർന്നു **'മാർത്തോമ്മാ'** എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിക്കുകയും ചെയ്തു. ജറൂസലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദ് 1665-ൽ മലങ്കരയിൽ വരികയും ഒന്നാം മാർത്തോമ്മാ മെത്രാന്റെ മേൽപ്പട്ടസ്ഥാനം ക്രമപ്പെടുത്തുകയും ചെയ്തു. ഇതോടെയാണ് മലങ്കര-അന്ത്യോഖ്യൻ ബന്ധത്തിന്റെ ആരംഭം. **മാർത്തോമ്മാ ഒന്നാമനാണ് മലങ്കര സഭയുടെ ചരിത്രത്തിലെ അറിയപ്പെടുന്ന പ്രഥമ തദ്ദേശീയ മെത്രാൻ.**

അർക്കദിയാക്കോന് ഉണ്ടായിരുന്നതിനെക്കാൾ ഒരു പടികൂടി ഉയർന്ന സ്ഥാനവും അധികാരവും മാർത്തോമ്മാ മെത്രാനുണ്ടായി. അതുവരെ മലങ്കര നസ്രാണികളുടെ ആത്മീയ, സാമൂഹിക, രാഷ്ട്രീയ നേതൃത്വം ഉണ്ടായിരുന്ന



അർക്കദിയാക്കോനു പട്ടക്കാരെ വാഴിക്കുക തുടങ്ങിയ വൈദിക കാര്യങ്ങളിൽ പേർഷ്യൻ മെത്രാനെ ആശ്രയിക്കേണ്ടിയിരുന്നു. എന്നാൽ ഒന്നാം മാർത്തോമ്മാ മെത്രാൻ വാഴ്ചയേറ്റതോടെ ഈ പരാധീനതയ്ക്കു പരിഹാരമുണ്ടായി. ഇതു മലങ്കരസഭാചരിത്രത്തിലെ ഒരു പുതിയ കാലഘട്ടത്തിന്റെ ആരംഭവും സഭയുടെ വളർച്ചയിൽ ശക്തമായ ഒരു കുതിപ്പുമായിരുന്നു.

ഇദ്ദേഹത്തെ തുടർന്നുവന്ന നാലു മാർത്തോമ്മാ മെത്രാന്മാരും മുൻഗാമികളിൽ നിന്നോ അന്നു നാട്ടിലുണ്ടായിരുന്ന സുറിയാനി മേൽപ്പട്ടക്കാരിൽ നിന്നോ ആണ് മെത്രാൻ സ്ഥാനമേറ്റിരുന്നത്. സഭാസ്ഥാപകനായ മാർത്തോമ്മാ ശ്ലീഹായുടെ സ്മരണയിൽ **'മാർത്തോമ്മാ'** എന്നായിരുന്നു എല്ലാ മലങ്കര മെത്രാന്മാരുടെയും സ്ഥാനനാമം. 1761-ൽ മെത്രാനായ മാർത്തോമ്മാ ആറാമൻ 1765-ൽ മലങ്കരസഭയുടെ ഭരണമേൽക്കുകയും 1770-ൽ **'മാർ ദിവന്നാസിയോസ്'** എന്ന നാമം സ്വീകരിച്ചുകൊണ്ട് സ്ഥാനാരോഹണം ചെയ്യപ്പെടുകയും ചെയ്തു. എന്നാൽ, തുടർന്നുള്ള മൂന്നു മലങ്കര മെത്രാന്മാരും 'മാർത്തോമ്മാ' നാമധാരികളായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ 1815-ൽ സ്ഥാനമേറ്റതോടെ പകലോമറ്റം കുടുംബത്തിന്റെ പാരമ്പര്യവാഴ്ച അവസാനിച്ചു.

19-ാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ പകലോമറ്റം മെത്രാന്മാർ ദുർബലരായി. ഈ സാഹചര്യത്തിൽ മലങ്കര പള്ളിയോഗം പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുകയും പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാനെ 'മാർ ദിവന്നാസിയോസ്' എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു. തൊഴിയൂർ ഇടവകയുടെ കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസ് രണ്ടാമനാണ് ഇദ്ദേഹത്തെ വാഴിച്ചത്. 1934 വരെ മലങ്കര പള്ളിയോഗം തിരഞ്ഞെടുക്കുന്ന 'മാർ ദിവന്നാസിയോസ്' എന്നു സ്ഥാനനാമമുള്ള മലങ്കര മെത്രാപ്പോലീത്തമാരാണു 'പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ' ആരൂഢരായിരുന്നു മലങ്കരസഭയെ ഭരിച്ചുവന്നത്. ഇതു മലങ്കരസഭയുടെ എപ്പിസ്കോപ്പസിയുടെ പരിണാമത്തിന്റെ അടുത്തഘട്ടമാണ്. തിരുവിതാംകൂർ, കൊച്ചി സർക്കാരുകളുടെ രാജകീയ വിളംബരത്തിന്റെ പിൻബലവും മലങ്കര മെത്രാപ്പോലീത്തയ്ക്കുണ്ടായിരുന്നു.

1876-ലെ മുളന്തുരുത്തി സുന്നഹദോസ് ആകുമ്പോഴേക്കും അതിവിശാലമായ അധികാരങ്ങളുള്ള സ്ഥാനിയും ഉറപ്പുള്ള ഭരണസംവിധാനത്തിന്റെ കേന്ദ്രബിന്ദുവുമായിരുന്നു മലങ്കര മെത്രാപ്പോലീത്താ. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമനായിരുന്നു അന്നത്തെ മലങ്കര മെത്രാപ്പോലീത്ത. 1875-ൽ മലങ്കരയിൽ വന്ന അന്ത്യോക്യയുടെ പരിശുദ്ധ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിക്കുകയും ആറു പുതിയ മേൽപ്പട്ടക്കാരെ വാഴിക്കുകയും ചെയ്തു. പുതിയ മെത്രാപ്പോലീത്തമർ മലങ്കരമെത്രാപ്പോലീത്തയെ തങ്ങളുടെ തലവനായി അംഗീകരിച്ചു. പുതുതായി 'മെത്രാസനം (ഭദ്രാസനം)', 'ഇടവക മെത്രാപ്പോലീത്ത' എന്നീ ഭരണ സംവിധാനങ്ങൾ നിലവിൽ വന്നു. ഇക്കാലത്തിനുശേഷം എല്ലാ മേൽപ്പട്ടക്കാരും മലങ്കരസഭയുടെ പൂർവ്വിക പാരമ്പര്യപ്രകാരം ജനാധിപത്യപരമായി തിരഞ്ഞെടുക്കപ്പെട്ടാണു സ്ഥാനമേൽക്കുന്നത്.

**1912 സെപ്റ്റംബർ 15-നു 'മാർ ബസ്സേലിയോസ്' എന്ന സ്ഥാനനാമത്തോടെ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചു.** ഇതോടെ മലങ്കരയുടെ ആത്മീയ അധികാരം പൗരസ്ത്യകാതോലിക്കായിൽ നിക്ഷിപ്തമായി. 1934-ലെ മലങ്കരസഭാ ഭരണഘടന പൗരസ്ത്യ കാതോലിക്ക-മലങ്കര മെത്രാപ്പോലീത്തയിൽ കേന്ദ്രീകരിച്ചു. 1975-ൽ കാതോലിക്കാമാരുടെ മാർ ബസേലിയോസ് എന്ന സ്ഥാനനാമത്തോടുകൂടി മലങ്കര മെത്രാപ്പോലീത്തമാരുടെ പൂർവ്വിക സ്ഥാനനാമമായ **'മാർത്തോമ്മാ'** കൂടി കൂട്ടിച്ചേർത്തു പൂർണമാക്കി. **'പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയും'** എന്നാണു മലങ്കര സഭാതലവന്റെ സ്ഥാനനാമം. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ അധ്യക്ഷസ്ഥാനവും അദ്ദേഹത്തിൽ നിക്ഷിപ്തമാണ്. ✸

(കടപ്പാട്: ***മലങ്കരസഭാ പത്രിക*** -2009 മാർച്ച് 16-30)

കവർ സ്റ്റോറി

# കാതോലിക്കേറ്റിന്റെ പ്രസക്തി

യൂഹാനോൻ മാർ പോളിക്കാർപ്പോസ്

നമ്മുടെ ഇന്ത്യൻ സഭ, എ.ഡി. 52-ൽ സ്ഥാപിതമായെങ്കിലും സ്വന്തം കാലിൽ നിൽക്കുവാൻ പരിശ്രമിച്ചില്ല. തൽഫലമായി വിദേശ സഭയുടെ സഹായവും സഹകരണവും നമ്മുടെ സഭയ്ക്ക് പലപ്പോഴും ആവശ്യമായിവന്നു. സഹായിച്ചവരെല്ലാം പിൽക്കാലത്ത് കോളനിവാഴ്ച നടത്തുവാൻ പരിശ്രമിക്കുകയും തന്മൂലം സഭയിൽ അനേകം വിഭാഗങ്ങൾ ഉണ്ടാവുകയും ചെയ്തു. ഈ കോളനി വാഴ്ച നമ്മുടെ സഭയ്ക്ക് ഗുണത്തേക്കാൾ ഏറെ ദോഷം വരുത്തിവച്ചു. തദ്ദേശീയമായ ആചാരമര്യാദകളോടെ ക്രിസ്തീയ മൂല്യങ്ങളെ മുറുകെ പിടിച്ച് വളർന്നു വന്ന നമ്മുടെ സഭയ്ക്ക് ഈ വിദേശാധിപത്യങ്ങൾ നഷ്ടങ്ങളുടെ കണക്കാണ് സമ്മാനിച്ചുകൊണ്ടിരുന്നത്.

ഈ വർഷം, മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ ശ്രാദ്ധശതാബ്ദി ആഘോഷിക്കുന്നു. ആ മഹാപ്രതിഭയുടെ പ്രഭയ്ക്കു മുമ്പിൽ ഗ്രഹണം നടത്തിക്കൊണ്ടിരുന്നത് വിദേശാധിപത്യം ആണെന്നു കാണുവാൻ കഴിയും. ധാരാളം കാര്യങ്ങൾ ചെയ്യുവാൻ പ്രാപ്തനായിരുന്ന അദ്ദേഹത്തിന് പലതും ചെയ്യുവാൻ കഴിയാതിരുന്നത് ഈ കാരണം കൊണ്ടാണ്. ഈ നൂറ്റാണ്ടിൽ പോലും കാണുവാൻ കഴിയാത്തവിധം 225-ഓളം സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജർ സ്ഥാനം അലങ്കരിച്ചിരുന്നത് സ്വന്തം പരിശ്രമം മൂലമാണ്. നമുക്ക് ഒരു വ്യവസ്ഥാപിതമായ ഭരണക്രമം ഉണ്ടാകുവാൻ പരിശ്രമിക്കുകയും ആയതിന് ഒരു പിൻഗാമിയെ കണ്ടെത്തുവാനും തുടർസംവിധാനം ചിട്ടപ്പെടുത്തുവാനും പരിശ്രമിച്ച് പിൻഗാമിയായി വന്ന വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയെക്കുറിച്ച് മുളന്തുരുത്തിയിലെ വിഘടിത വിഭാഗം പ്രസിദ്ധീകരിച്ച ബൃഹത്തായ സ്മരണികയിൽ ഇപ്രകാരം പ്രതിപാദിക്കുന്നു: "ദൈവീക ജ്ഞാനവും കർമ്മകുശലതയും ഒത്തുചേർന്ന ഒരു മഹാപുരുഷന്റെ സദ്ഗുണങ്ങൾ സമൂഹത്തിന് ഗുണപ്രദമാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ." ഇവിടെയും നാം കാണുന്നത് യുഗപ്രഭാവന്മാരെ ഗ്രഹണം ചെയ്തുകൊണ്ടിരുന്ന ചില ശക്തികളെയാണ്. നല്ല ഉദ്ദേശ്യത്തോടെ ശീമക്കാരുമായി ഉണ്ടാക്കിയ ബന്ധങ്ങൾ നമുക്ക് തിരിച്ചടിയാവുകയും ഗുണത്തെക്കാൾ അധികം ദോഷം ചെയ്യുകയും നമുക്ക് ദൈവം അയച്ചുതന്ന ദൈവീക പുരുഷന്മാരുടെ കഴിവുകൾ വേണ്ടവിധം ഉപയോഗിക്കുവാൻ കഴിയാതെ പോവുകയും ചെയ്തു. നമുക്ക് ഒരു തലവൻ ഉണ്ടായിരുന്നുവെങ്കിൽ ഈ ദുഃസ്ഥിതി വന്നു ചേരുകയില്ലായിരുന്നു. അതുകൊണ്ടാണ്



നൂറുവർഷം മുൻപ് നമ്മുടെ പിതാക്കന്മാർ ആയതിനെക്കുറിച്ച് ചിന്തിച്ചതും നടപ്പിൽ വരുത്തിയതും. എങ്കിലും ചില സദുദ്ദേശ്യത്തോടെ ഭരണഘടനയിൽ ചേർത്തു വച്ചിരിക്കുന്ന ചില ബന്ധങ്ങൾ ഇന്നും നമുക്ക് വിനാശകരമായി തുടരുന്നു. നമ്മുടെ ഗമനത്തെ പുറകോട്ട് വലിച്ചിഴയ്ക്കുന്നു. ഇവിടെ നാം ശക്തമായി ഉണരേണ്ടിയിരിക്കുന്നു. നമ്മുടെ സ്വാതന്ത്ര്യം നാം ഉദ്ഘോഷിക്കണം. സ്വന്തം കാലിൽ നിൽക്കുവാൻ ആരുടെയും സഹായം ആവശ്യമില്ല എന്ന് മാലോകരോട് പറയുകയും വേണം.

2012-ൽ നമ്മുടെ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുകയാണല്ലോ. ഈ അവസരത്തിൽ നാം ചില തീരുമാനങ്ങൾ എടുക്കേണ്ടതാവശ്യമാണ്.

1. നമ്മുടെ ഓരോ പ്രവർത്തനവും ദൈവനാമ മഹത്വത്തിനായിരിക്കണം.

2. നമ്മുടെ ഇടയനായ, പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ വാണരുളുന്ന പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് പിന്നിൽ നാം ശക്തമായി അണിനിരക്കണം.

3. വിദേശശക്തികളുടെ അധിനിവേശം മാത്രമേ നാം പ്രശ്നമായി കരുതുന്നുള്ളൂ. എന്നാൽ അത് മാത്രമല്ല നമുക്ക് പ്രതികൂലമായിട്ടുള്ളത്. രാഷ്ട്രീയക്കാരുടെ ഇടപെടലുകൾ സഭാഗാത്രത്തെ വല്ലാതെ വേദനിപ്പിക്കുന്നു. അത് നാം കണ്ടില്ലെന്ന് നടിക്കരുത്.

4. നാം ദശാംശം കൊടുക്കണമെന്ന് കർത്താവ് കൽപ്പിക്കുന്നുണ്ട്. മലാഖി പ്രവാചകന്റെ പുസ്തകത്തിലും ഇത് പറയുന്നു. സുവിശേഷവൽക്കരണം, ആതുരസേവനം, സഭയുടെ പുരോഗതി ഇവയ്ക്കായി നമ്മുടെ ദശാംശം വിനിയോഗിക്കേണ്ടത് അനിവാര്യമാണ്. എന്നാൽ അത് പല നവീന ഉപദേശക്കാരും ചെയ്യുന്നതുപോലെ സ്വന്തം കീശ വീർപ്പിക്കാനാവരുത്.

5. പല നവീന ഉപദേശക്കാരും തെറ്റായ ഉപദേശങ്ങളുമായി സഭാമക്കളെ കുരുക്കിൽ ചാടിക്കുവാൻ പരിശ്രമം നടത്തുന്നു. അവരുടെ മായാവലയത്തിൽ പെട്ടുപോകാതിരിക്കുവാൻ നാം ബദ്ധശ്രദ്ധരാവണം.

6. സത്യവിശ്വാസം ആഴത്തിൽ പഠിക്കുന്നതിൽ നാം ഔത്സ്യുക്യം കാണിക്കണം. ഇപ്പോൾ നാം കാട്ടുന്ന അലസത ആത്മഹത്യാപരമാണ്.

ഇതുപോലെ ദൈവനാമമഹത്വത്തിനും സഭയുടെ കെട്ടുപണിക്കും ഉതകുന്ന വിഷയങ്ങൾ നിരവധിയാണ്. അവ കണ്ടെത്തുകയും ചർച്ചചെയ്യുകയും പഠനം നടത്തുകയും അതു പ്രവർത്തിപഥത്തിൽ കൊണ്ടെത്തിക്കുകയും ചെയ്താൽ മാത്രമെ നമുക്ക് ഒരു തദ്ദേശീയ സഭയായി നട്ടെല്ലുറപ്പോടെ നിലനിൽക്കുവാൻ കഴിയുകയുള്ളൂ. അപ്രകാരമുള്ള ഒരു സഭയായി മാറുമ്പോൾ മാത്രമേ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷങ്ങൾ സാർത്ഥകമാവുകയുള്ളൂ.



## മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ

| | |
|---|---|
| 1. മാർ ബസേലിയോസ് പൗലോസ് I | 1912–1913 |
| 2. മാർ ബസേലിയോസ് ഗീവർഗീസ് I | 1925–1928 |
| 3. മാർ ബസേലിയോസ് ഗീവർഗീസ് II | 1928–1964 |
| 4. മാർ ബസേലിയോസ് ഔഗേൻ I | 1964–1975 |
| 5. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് I | 1975–1991 |
| 6. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II | 1991–2005 |
| 7. മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് I | 2005– |

വിശ്വാസ സത്യങ്ങൾ



# തൂയോബോ: രഹസ്യമായി നടത്തുന്ന ഒരുക്കശുശ്രൂഷ

■ പ്രൊഫ. തോമസ് പി. വർഗീസ്

**വി.** കുർബാനക്രമത്തെ പ്രധാനമായും മൂന്നു ഭാഗങ്ങളായി തിരിക്കാം.

(1) രഹസ്യമായി നടത്തുന്ന ഒരുക്കശുശ്രൂഷ (2) പരസ്യശുശ്രൂഷ (3) രഹസ്യമായ സമാപന ശുശ്രൂഷ

### 1. തൂയോബോ: രഹസ്യമായ ഒരുക്കശുശ്രൂഷ

പട്ടക്കാരൻ, വി. കുർബാനയ്ക്കുള്ള ഒരുക്കം തലേ ദിവസം സന്ധ്യാപ്രാർത്ഥനയോടെ ആരംഭിക്കുന്നു. കാനോനിക പ്രാർത്ഥനകൾക്കു പുറമെ മറ്റു ധ്യാന പ്രാർത്ഥനകൾ, അനുതാപത്തിന്റെ ഏഴു മസുമുറാകൾ എന്നിവയും ചൊല്ലി ലൗകീകചിന്തകൾ വെടിഞ്ഞു ആത്മീയ അന്തരീക്ഷത്തിൽ കഴിയണം. അയോഗ്യനെങ്കിലും തിരുശരീരരക്തങ്ങൾ തന്റെ കൈകളിൽ എടുത്തു ആഘോഷിക്കുവാൻ എന്നെ യോഗ്യനാക്കേണമെന്നു മുട്ടിപ്പായി പ്രാർത്ഥിക്കണം. പിറ്റെ ദിവസം രാവിലെ ശരീരശുദ്ധി വരുത്തി, പ്രഭാത നമസ്കാരത്തിനായി കറുത്ത കുപ്പായവും പ്രത്യേക ചെരിപ്പും ധരിച്ചു പള്ളിയിൽ പ്രവേശിക്കുന്നു. പ്രഭാത നമസ്കാരം ആരംഭിച്ചതിനുശേഷം, പട്ടക്കാരൻ പ്രത്യേക പ്രാർത്ഥനകൾ നടത്തി, മദ്ബഹായുടെ തെക്കെ ഭിത്തി ചുംബിച്ച് മദ്ബഹായിൽ പ്രവേശിച്ച് ജനങ്ങളുടെ നേരെ തിരിഞ്ഞ് രണ്ടു കൈകളും മലർത്തിപ്പിടിച്ച് ശുബ്ക്കോനോ ചോദിക്കുന്നു. **"ജീവനുള്ള പരിശുദ്ധ ബലി സഭയ്ക്കു മുഴുവനും വേണ്ടി അണക്കുവാൻ ഞാൻ യോഗ്യനാകേണ്ടതിന് നിങ്ങൾ എനിക്കു വേണ്ടി പ്രാർത്ഥിക്കേണമേ!"** പിന്നീട് ത്രോണോസിനു മുമ്പിൽ നിന്നുകൊണ്ട് തല കുനിച്ച് **"നിനക്ക് വിരോധമായി ഞാൻ ചെയ്തുപോയിട്ടുള്ള സകലപാപങ്ങളും എന്നോടു ക്ഷമിക്കണമേ..."** എന്നു പ്രാർത്ഥിച്ചുകൊണ്ട് ത്രോണോസിന്റെ നാലു കോണുകളും മുത്തുന്നു. ഈ സമയത്തു ശുശ്രൂഷക്കാരൻ തിരശ്ശീല ഇടുകയും തൂയോബോ ശുശ്രൂഷ ആരംഭിക്കുകയും ചെയ്യുന്നു.

**"യിസ്രയേൽ ജനത്തെ സീനായ് പർവ്വതത്തിന്റെ അടിവാരത്തു നിർത്തിയ ശേഷം, മോശ പർവ്വതത്തിൽ കയറിപ്പോയി ജനത്തിനു വേണ്ടി പ്രാർത്ഥിച്ചതിനെയും (പുറപ്പാട് 24: 2–3) യെരുശലേം ദേവാലയത്തിൽ ജനം പുറത്തു നില്ക്കുമ്പോൾ പുരോഹിതൻ മാത്രം തിരശ്ശീലയ്ക്കകത്തു കടന്നു ജനത്തിനു വേണ്ടി പ്രാർത്ഥന കഴിച്ചതിന്റെയും (ലൂക്കോ 1:10) പ്രതീകമാണു തൂയോബോ ശുശ്രൂഷ."**

തൂയോബോ ശുശ്രൂഷയ്ക്കു രണ്ടുക്രമങ്ങൾ ഉണ്ട്: (a) മല്ക്കീസദേക്കിന്റെ ക്രമം (b) അഹറോന്റെ ക്രമം.

### മല്ക്കീസദേക്കിന്റെ ക്രമം

അബ്രാഹാമിന്റെ സഹോദരപുത്രനായ ലോത്തിനെ അയൽരാജ്യത്തിലെ രാജാക്കന്മാർ തടവുകാരായി പിടിച്ചുകൊണ്ടുപോയ വിവരം അറിഞ്ഞ അബ്രാഹാം, അഭ്യാസികളായ 318 യോദ്ധാക്കളുമായി യുദ്ധം ചെയ്തു ലോത്തിനെ മടക്കിക്കൊണ്ടുവന്ന സംഭവം ഉലപത്തി 14: 14–20 വരെയുള്ള വാക്യങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. നാലു രാജാക്കന്മാരെ ജയിച്ചുവന്ന അബ്രാഹാമിനെ ശാലേം രാജാവും അത്യുന്നതനായ ദൈവത്തിന്റെ മഹാപുരോഹിതനുമായ മല്ക്കീസദേക്ക് അപ്പ–വീഞ്ഞുകൾ നൽകി സ്വീകരിച്ചു (ഉല്പത്തി 14:18). **മൽക്കീസദേക്ക് അബ്രാഹാമിനെ എതിരേറ്റതുപോലെ വി. കുർബാനയിൽ പുരോഹിതൻ അപ്പവും വീഞ്ഞും ദൈവത്തിനു സമർപ്പിക്കുന്നതിനാൽ ഈ ക്രമത്തിനു "മൽക്കീസദേക്കിന്റെ" ക്രമം എന്നു പറയുന്നു.**

### ത്രോണോസിലെ ക്രമീകരണങ്ങൾ

പട്ടക്കാരൻ തൂയോബോ ശുശ്രൂഷയ്ക്കു മദ്ബഹായിൽ കയറുന്നതിനു മുൻപു ശുശ്രൂഷക്കാരനോ ശെമ്മാശനോ തബ്ലൈത്താമേൽ വിരിക്കൂട്ടം വിരിച്ച് കാസാ പീലാസകൾ ക്രമപ്പെടുത്തുന്നു. വിരിക്കൂട്ടത്തിന് മുകളിൽ തബ്ലൈത്താമേൽ കിഴക്കുഭാഗത്തു കാസായും കാസായുടെ പടിഞ്ഞാറുഭാഗത്തു പീലാസായും വച്ച് മൂടികൾ (കബിലാനാ) ഇട്ടിരിക്കണം. തബ്ലൈത്തായുടെ വടക്കു വശത്ത് വിരിക്കൂട്ടിന്മേൽ ശ്മൂർത്തോ (തീക്കട്ട)യും അതിന്മേൽ സ്പൂണും ശോശപ്പയും വച്ചിരിക്കണം. വിരിക്കൂട്ടത്തിനു വടക്കു വശത്തു കൈകൾ കഴുകുവാൻ ചെറിയ പാത്രവും തെക്കുവശത്ത് കിഴക്കേ അരികിൽ പുസ്തക പീഠവും വച്ചിരിക്കണം.

### അപ്പവീഞ്ഞുകളുടെ ക്രമീകരണം

പട്ടക്കാരൻ ദർഗ്ഗയിൽ കയറി, കാസ്സാ പീലാസ്സാകളുടെ മൂടികൾ മാറ്റി പീലാസായുടെ മൂടി തെക്കുവശത്തും കാസായുടെ മൂടി വടക്കുവശത്തും വയ്ക്കുന്നു. കുർബാന അപ്പം (ഹമീറാ) വച്ചിരിക്കുന്ന പാത്രം ശുശ്രൂഷക്കാരൻ വലതു വശത്തു കൊണ്ടുവരികയും പട്ടക്കാരൻ അതു എടുത്തു രണ്ടു കൈകളും കൂട്ടിപ്പിടിച്ച് **"കൊലയ്ക്കു ആട്ടിൻകുട്ടി എന്നതുപോലെ അവൻ കൊണ്ടുപോകപ്പെട്ടു, രോമം കത്രിക്കുന്നവന്റെ മുൻപാകെ ചെമ്മരിയാടുപോലെ അവൻ മിണ്ടാതിരുന്നു"** എന്ന പ്രാർത്ഥന ചൊല്ലി അപ്പം കുരിശാകൃതിയിൽ വരച്ച് പീലാസാമേൽ വയ്ക്കുന്നു. "നമ്മുടെ കർത്താവ് രണ്ടു കള്ളന്മാരുടെ മദ്ധ്യത്തിൽ തൂക്കപ്പെടുകയും തിരുവിലാവിൽ കുന്തം കൊണ്ട് കുത്തപ്പെടുകയും അതിൽ നിന്നു സകല സൃഷ്ടികൾക്കും പാപപരിഹാരമാകുന്ന രക്തവും വെള്ളവും ഒഴുകുകയും ചെയ്തു" എന്ന പ്രാർത്ഥന ചൊല്ലി വീഞ്ഞ് കാസായിൽ ഒഴിക്കുന്നു. കർത്താവ് പൂർണ്ണ ദൈവവും പൂർണ്ണമനുഷ്യനുമാണ് എന്നതിന്റെ പ്രതീകമായി തുല്യ അളവിലാണ്, വീഞ്ഞും വെള്ളവും കാസ്സായിൽ ഒഴിക്കുന്നത്. പിന്നീട് കാസാ രണ്ടു കൈകൾ കൊണ്ട് ഉയർത്തി കുരിശാകൃതിയിൽ വരച്ചു പ്രാർത്ഥന ചൊല്ലി താഴ്ത്തി വയ്ക്കുന്നു. കാസായും പീലാസായും മൂടിക്കഴിഞ്ഞ് പട്ടക്കാരൻ ദർഗ്ഗായിൽ നിന്നു ഇറങ്ങുന്നു. ദർഗ്ഗായിൽ നിന്ന് ഇറങ്ങി നമ്മെതന്നെ ബലിയായി സമർപ്പിച്ചുകൊണ്ടുള്ള പ്രുമിയോൻ, സെദറാ, എത്രോ എന്നിവ ചൊല്ലി, തുടർന്നു സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന ചൊല്ലി മല്ക്കീസദേക്കിന്റെ ക്രമം അവസാനിപ്പിക്കുന്നു.

### അഹറോന്റെ ക്രമം

യഹോവയായ ദൈവം തനിക്കു ശുശ്രൂഷ ചെയ്യേണ്ടതിന് അഹരോനെയും അവന്റെ പുത്രന്മാരെയും യിസ്രായേൽ മക്കളുടെ ഇടയിൽ നിന്നും വേർതിരിക്കണമെന്നും അവർ പുരോഹിത ശുശ്രൂഷചെയ്യുമ്പോൾ അവരെ ശുദ്ധീകരിക്കേണ്ടതിന് പ്രത്യേക വസ്ത്രം ഉണ്ടാക്കണമെന്നും ഈ വസ്ത്രങ്ങൾ ദൈവീക മഹത്വത്തിനും അലങ്കാരത്തിനും വേണ്ടിയാണെന്നും പുറപ്പാട് 28: 1–3 വരെ വാക്യങ്ങളിൽ ദൈവം മോശയോടു കല്പിക്കുന്നു. തുടർന്ന്, ഈ വസ്ത്രങ്ങൾ എന്തൊക്കെയെന്നും അവ എങ്ങനെ നെയ്യണമെന്നും സവിസ്തരം പുറപ്പാട് 28: 4–37 വരെ വാക്യങ്ങളിൽ യഹോവ മോശയോടു കല്പിക്കുന്നതായി നാം വായിക്കുന്നു.

**ദൈവിക ശുശ്രൂഷ ചെയ്യുമ്പോൾ ദൈവിക മഹത്വത്തിനും അലങ്കാരത്തിനുമായി പ്രത്യേകം വസ്ത്രങ്ങൾ ധരിക്കണമെന്നു അഹറോനോടുള്ള യഹോവയുടെ കല്പനയുടെ പ്രതീകമായി പട്ടക്കാരൻ വി. കുർബാനക്കായി പ്രത്യേകം വസ്ത്രങ്ങൾ ധരിക്കുന്നതിനാൽ ഈ ക്രമത്തിനു അഹറോന്റെ ക്രമം എന്നും വിളിക്കുന്നു.**

### വസ്ത്രധാരണ ക്രമം

ദർഗ്ഗായുടെ താഴെ നിന്നുകൊണ്ടുള്ള പ്രാരംഭ പ്രാർത്ഥനയ്ക്കു ശേഷം കൈകൾ കഴുകി എത്തുന്ന പട്ടക്കാരന് ശുശ്രൂഷക്കാരൻ "കാപ്പക്കെട്ട്" അഴിച്ച് ഓരോ വസ്ത്രവും മുറപ്രകാരം എടുത്തു നൽകുന്നു. ഓരോ വസ്ത്രവും ധരിക്കുമ്പോൾ പ്രത്യേകം പ്രത്യേകം പ്രാർത്ഥനകൾ ഉണ്ട്.

പട്ടക്കാരൻ ആദ്യം ശുശ്രൂഷക്കാരനിൽ നിന്നു വെള്ളക്കുപ്പായം (ശുശ്രൂഷ കുപ്പായം) വാങ്ങി പ്രാർത്ഥന ചൊല്ലി മൂന്ന് കുരിശ് വരച്ച് വാഴ്ത്തി ധരിക്കുന്നു. പിന്നീട് ഹമനീഖായും (നെഞ്ചു മറച്ചുകൊണ്ടു കഴുത്തിൽ കൂടി ഇടുന്ന ഉറാറ) ഇടക്കെട്ടും ശുശ്രൂഷക്കാരൻ പിടിക്കുന്നു, ഹമനീഖായിൽ രണ്ടും ഇടക്കെട്ടിൽ ഒന്നും കുരിശു വരച്ച് ധരിക്കുന്നു. രണ്ടു കൈയ്യുറകളും ശുശ്രൂഷക്കാരൻ പിടിക്കുമ്പോൾ അതിന്റെ പ്രാർത്ഥന പൊതുവായി ചൊല്ലി ഇടതുകയ്യുറമേൽ രണ്ടും വലതു കയ്യുറമേൽ ഒന്നും കുരിശ് വരച്ചു ധരിക്കുന്നു. അനന്തരം ശുശ്രൂഷക്കാരൻ കാപ്പ നിവർത്തിപ്പിടിക്കുകയും മൂന്നു കുരിശുകൾ വരച്ച് പ്രത്യേക പ്രാർത്ഥന ചൊല്ലി ധരിക്കുകയും ചെയ്യുന്നു. തുടർന്നുള്ള പ്രാർത്ഥനകൾക്കു നാല് ക്രമങ്ങൾ ഉണ്ട്.

(1) ദൈവത്തിന്റെ കാവലിനുള്ള പ്രാർത്ഥന (2) സമർപ്പണ പ്രാർത്ഥന (3) മദ്ധ്യസ്ഥ പ്രാർത്ഥനകൾ (4) പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന.

### ദൈവത്തിന്റെ കാവലിനായുള്ള പ്രാർത്ഥന

മഹത്വത്തിന്റെയും അലങ്കാരത്തിന്റെ വസ്ത്രങ്ങൾ എല്ലാം ധരിച്ചുകൊണ്ട് പട്ടക്കാരൻ ദർഗ്ഗായുടെ മുൻപിൽ തന്നെത്തന്നെ സമർപിച്ചുകൊണ്ടു പ്രാർത്ഥിക്കുന്നു. ഞാൻ അയോഗ്യനെങ്കിലും ഈ ബലി സമർപ്പിക്കേണ്ടതിനു എന്നെ യോഗ്യനാക്കേണമെന്നും, സാത്താന്റെ പ്രലോഭനങ്ങളിൽ നിന്നു എന്നെ രക്ഷിച്ചു കൊള്ളേണമെന്നും പ്രാർത്ഥിക്കുന്നു തുടർന്നു ദർഗ്ഗായിൽ കയറി നിന്നു ദൈവത്തിന്റെ പരിശുദ്ധതയെ ഓർത്തു പ്രാർത്ഥിക്കുന്നു.

### സമർപ്പണപ്രാർത്ഥന

പീലാസായുടെയും കാസ്സായുടെയും മുടികൾ നീക്കി പീലാസാ വലതുകൈയിലും കാസ്സാ ഇടതുകൈയിലും കുരിശാകൃതിയിൽ പിടിച്ച് (വലതുകൈ ഇടതുകൈയുടെ മുകളിൽ ആയിരിക്കണം) ക്രിസ്തു പിതാവായ ദൈവത്തിനു സ്വീകാര്യബലിയായി സ്വയം അർപ്പിച്ചതുപോലെ പട്ടക്കാരും വിശ്വാസികളും തങ്ങളെത്തന്നെ ബലിയായി സമർപ്പിച്ചു പ്രാർത്ഥിക്കുന്നു.

### മദ്ധ്യസ്ഥപ്രാർത്ഥന

**ധൂപം അണയ്ക്കാതെയുള്ള മദ്ധ്യസ്ഥ പ്രാർത്ഥന**

വലതുകൈയ്യിൽ പീലാസായും ഇടതു കൈയ്യിൽ കാസായും കുരിശാകൃതിയിൽ പിടിച്ചു ധൂപം കൂടാതെ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു. ഇവിടെ ആദാം മുതലുള്ള വിശ്വാസികളെ പൊതുവായും പേരുതന്നിട്ടുള്ളവരെ പ്രത്യേകമായും ഓർത്തു പ്രാർത്ഥിക്കുന്നു. രോഗികളുടെയും വാങ്ങിപ്പോയവരുടെയും പ്രത്യേകം കൊടുത്തിട്ടുള്ള പേരുകൾ മൂന്നു പ്രാവശ്യം ഓർത്തു പ്രാർത്ഥിക്കുന്നു. (ഓർക്കേണ്ട പേരുകൾ മുൻകൂട്ടി നൽകാൻ വിശ്വാസികൾ ശ്രദ്ധിക്കണം) തുടർന്നു ദൈവമാതാവിനെയും പള്ളിയുടെ മദ്ധ്യസ്ഥനെയും ഓർത്തു പ്രാർത്ഥിക്കുന്നു. പിന്നീട് പട്ടക്കാരൻ സ്വന്തം കുടുംബത്തെയും പള്ളിയുടെ പണിയിലും പ്രവർത്തനങ്ങളിലും സഹകരിച്ചവരെയും ഇടവകയെയും ഓർത്തു പ്രാർത്ഥിക്കുന്നു.

**തു**യോബോ ശുശ്രൂഷ പട്ടക്കാരനും ശുശ്രൂഷകരും കൂടി രഹസ്യമായി നടത്തുന്നതിനാൽ വിശ്വാസികൾക്ക് ഇതിൽ കാര്യമായ പങ്കില്ല എന്ന തെറ്റായ ധാരണ മൂലം ഈ ശുശ്രൂഷയിൽ പങ്കെടുക്കുന്ന വിശ്വാസികൾ തുലോം കുറവാണ്.

എന്നാൽ ഈ ശുശ്രൂഷയുടെ വിവിധ ഘട്ടങ്ങളിൽ ജീവിച്ചിരിക്കുന്നവർക്കു വേണ്ടിയും വാങ്ങിപ്പോയവർക്കുവേണ്ടിയും ഇടവകയ്ക്കുവേണ്ടിയും സർവ്വചരാചരങ്ങൾക്കുവേണ്ടിയും പ്രത്യേകം പ്രാർത്ഥനകളും മാതാവിന്റെയും സഹദേന്മാരുടെയും പരിശുദ്ധന്മാരുടെയും നാമത്തിൽ മദ്ധ്യസ്ഥ പ്രാർത്ഥനയും നടത്തുന്നുണ്ട്. ഈ പ്രാർത്ഥനകൾ നടത്തുന്ന സമയത്ത് ഗുണഭോക്താക്കൾ ആയ വിശ്വാസികൾ കൂടി പള്ളിയിൽ സന്നിഹിതരായാൽ അല്ലേ ഈ പ്രാർത്ഥനകൾ പൂർണ്ണഫല പ്രാപ്തിയിൽ എത്തുകയുള്ളൂ?

തുയോബോ ശുശ്രൂഷ എത്ര മഹത്തരവും അർത്ഥസംപൂർണ്ണവുമാണെന്ന് മനസ്സിലാക്കിത്തരുവാനുമുള്ള ശ്രമമാണ് ലേഖനത്തിൽ നടത്തിയിട്ടുള്ളത്. പട്ടക്കാരൻ ശാരീരികമായും ആത്മീയമായും ഒരുങ്ങിവരുന്നതുപോലെ തന്നെ വിശ്വാസികളും ഒരുക്കത്തോടുകൂടി വേണം വിശുദ്ധ കുർബാനയിൽ പങ്കുകൊള്ളുവാൻ. ഈവക കാര്യങ്ങളിൽ സഭയും പട്ടക്കാരും വിശ്വാസികളെ ബോധവൽക്കിരിക്കാൻ തയ്യാറാകണമെന്നും ഒരു അപേക്ഷയുണ്ട്.

**ധൂപം അണച്ചുകൊണ്ടുള്ള മദ്ധ്യസ്ഥപ്രാർത്ഥന**

കാസായും പീലാസ്സായും തബ്ലൈത്താമേൽ വച്ച് ശോശപ്പാ കൊണ്ട് പടിഞ്ഞാറു നിന്നു കിഴക്കോട്ട് രണ്ടു കൈകൾ കൊണ്ട് കാസായും പീലാസായും ശ്രദ്ധയോടെ മൂടുന്നു. **"മഹത്വമുള്ളവന്റെ തേജസുകൊണ്ട് ആകാശം മൂടിയിരിക്കുന്നവന്റെ മഹത്വം സൃഷ്ടിമുഴുവനും നിറഞ്ഞിരിക്കുന്നു...** എന്ന പ്രാർത്ഥന ചൊല്ലി ദർഗ്ഗായിൽ നിന്നു ഇറങ്ങുന്നു.

പിന്നീട് പ്രുമിയോൻ, സെദറാ എന്നിവ ചൊല്ലി ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇട്ട് ധൂപം വീശിക്കൊണ്ടു മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നു. വീണ്ടും ദർഗ്ഗായിൽ കയറി നിന്നുകൊണ്ട്, രഹസ്യങ്ങളുടെ മുകളിൽ കിഴക്കുവശത്തും പടിഞ്ഞാറുവശത്തും വടക്കുവശത്തും തെക്കുവശത്തും ധൂപക്കുറ്റിയുടെ ചങ്ങല മടക്കി ഉയർത്തിപ്പിടിച്ച് ആഘോഷിച്ചതിനുശേഷം രഹസ്യങ്ങളുടെ ചുറ്റും മൂന്നു പ്രാവശ്യം ധൂപം ചുറ്റുന്നു. പിന്നീട് ത്രോണോസിന്റെ മദ്ധ്യത്തിൽ പിതാവിന്റെ നാമത്തിലും വടക്കുവശത്തു ശോശപ്പായുടെ ഇടതുകോൺ മടക്കിവച്ചുകൊണ്ട് പുത്രന്റെ നാമത്തിലും തെക്കുവശത്ത് പരിശുദ്ധ റൂഹായുടെ നാമത്തിലും മൂന്നുപ്രാവശ്യം ധൂപം വീശുന്നു. വടക്കുവശത്തെ ശോശപ്പയുടെ ഇടത്തെ കോൺ ത്രോണോസിലേക്കു മടക്കി വയ്ക്കുന്നു (ശോശപ്പ മടക്കുന്നത് കബറിന്റെ വാതുക്കൽ കല്ലുരുട്ടി വച്ചതിന്റെ പ്രതീകമാണ്.)

**പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന**

ധൂപക്കുറ്റി ശുശ്രൂഷക്കാരന്റെ കൈയിൽ കൊടുത്തശേഷം സമാപന പ്രാർത്ഥന (ഹൂത്തോമ) ചൊല്ലുന്നു. ഈ പ്രാർത്ഥനയിൽ ദൈവമാതാവിന്റെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും പിതാക്കന്മാരുടെയും മദ്ധ്യസ്ഥതയിൽ ശരണം പ്രാപിക്കുന്നു. തുടർന്ന് ഒരു കൗമായും വിശ്വാസപ്രമാണമവും ചൊല്ലി തൂയോബോ ശുശ്രൂഷ അവസാനിപ്പിക്കുന്നു. തൂയോബോ അവസാനിക്കാറാകുമ്പോൾ താഴെ വിശ്വാസികളും ശുശ്രൂഷക്കാരും ഒരുമിച്ചു പ്രഭാതം, മൂന്നാം മണി, ആറാം മണി നമസ്ക്കാരങ്ങൾ തീർത്ത്, വിശുദ്ധ കുർബാന പരസ്യമായി തുടങ്ങാൻ തയ്യാറായിരിക്കും.



അനുസ്മരണം

# ബഥനി ആശ്രമത്തിലെ കർമ്മയോഗി



■ പി.എം. പീറ്റർ

**പ**ത്തനംതിട്ട ജില്ലയിൽ റാന്നി - പെരുനാട് എന്ന കൊച്ചുമലയോര ഗ്രാമത്തിലെ മുണ്ടൻമലയിൽ സ്ഥാപിതമായ മലങ്കര സഭയുടെ പ്രഥമ സന്യാസ പ്രസ്ഥാനമാണ് **ബഥനി ആശ്രമം.** ശബ്ദമുഖരിതമായ ചുറ്റുപാടുകളിൽ നിന്നെല്ലാം വേറിട്ട്, പ്രശാന്തമായ മലമുകളിലെ ശാലീന അന്തരീക്ഷത്തിൽ ഉദിച്ചുയർന്നതായ ആ ദീപം അനേകർക്ക് ആശാകേന്ദ്രമായും ആത്മീയ സ്രോതസ്സായും പ്രശോഭിക്കുന്നു. ഈ ആത്മീയ കേന്ദ്രത്തിലെ ചാപ്പലിലുള്ള കബറിൽ അതിന്റെ സ്ഥാപക പിതാവായ പുണ്യശ്ലോകനായ അലക്സിയോസ് മാർ തേവോദോസ്യോസ് അന്ത്യവിശ്രമം കൊള്ളുന്നു. മലങ്കരസഭയെ ഇൻഡ്യൻ ഓർത്തഡോക്സ് സഭയെന്ന് വിശാലവീക്ഷണത്തോടെ പരിഗണിക്കുകയും അതിന്റെ സ്വാതന്ത്ര്യത്തിനും ബഹുമുഖമായ വളർച്ചയ്ക്കും ജീവിതമർപ്പിക്കുകയും ചെയ്ത ആത്മീയ പിതാവിനെ പുതുതലമുറയ്ക്ക് കൂടുതൽ പരിചയപ്പെടുത്തേണ്ടത് നമ്മുടെ കടമയാണ്.

അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത, നിരണത്ത് അതിപുരാതനമായ മട്ടയ്ക്കൽ തറവാട്ടിൽ 1888 ആഗസ്റ്റ് 28-ന് മത്തായിയുടെയും കുഞ്ഞാണ്ടമ്മയുടെയും മകനായി ജനിച്ചു. പിതാമഹൻ ബഹനാൻ കത്തനാർ അക്കാലത്ത് നിരണം പള്ളിയുടെ വികാരിയായിരുന്നു. ചെറുപ്പത്തിൽ ചാണ്ടിക്കുഞ്ഞ് എന്ന വിളിപ്പേരുണ്ടായിരുന്ന അദ്ദേഹം തിരുവല്ലാ എം.ജി.എം. ഹൈസ്കൂൾ, കോട്ടയം സി.എം.എസ്. കോളജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം പൂർത്തിയാക്കി. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസിൽ നിന്നും 1912-ൽ ശെമ്മാശപട്ടം സ്വീകരിച്ചു. ആ കാലയളവിൽ പഴയസെമിനാരി മാനേജരായിരുന്ന മട്ടയ്ക്കൽ മല്പാൻ അലക്സന്ത്രയോസ് (പിതൃസഹോദരൻ) ചാണ്ടികുഞ്ഞിനു പൗരോഹിത്യജീവിതം തെരഞ്ഞെടുക്കാൻ കാര്യമായ പ്രേരണ നൽകിയിരുന്നു. സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രപഠനം പൂർത്തിയാക്കിയശേഷം അലക്സിയോസ് എന്ന പേരിൽ വൈദികനായി. സെറാമ്പൂർ കോളജ് അദ്ധ്യാപകനായിരുന്ന ഫാ. പി.റ്റി. ഗീവർഗീസിന്റെ (പിൽക്കാലത്ത് കത്തോലിക്കാ സഭയിൽ ചേർന്ന മാർ ഇവാനിയോസ്) കൂടെ ചേർന്ന് സന്യാസാശ്രമ സ്ഥാപനത്തിന് പദ്ധതികൾ ആവിഷ്കരിച്ചു. ആശ്രമസ്ഥാപനത്തിനാവശ്യമായ 100 ഏക്കർ സ്ഥലം മലങ്കര സഭാ സ്നേഹിയായിരുന്ന ഇലഞ്ഞിക്കൽ ജോൺ വക്കീൽ, പെരുനാട്ടിലെ മുണ്ടൻമലയിലെ തന്റെ വസ്തുവിൽ നിന്നും ദാനമായി നൽകുകയുണ്ടായി. തികച്ചും **"ഭാരതീയ സന്യാസിമാരെപ്പോലെ കാഷായവസ്ത്രം ധരിച്ചും സസ്യാഹാരം കഴിച്ചും ലളിതജീവിതം നയിച്ചുകൊണ്ട് ആതുരസേവനം, അഗതിപരിപാലനം, അനാഥ സംരക്ഷണം എന്നിവയ്ക്ക് പ്രാധാന്യം നൽകുകയും ഇൻഡ്യ ഒട്ടാകെ പ്രേഷിതപ്രവർത്തനം നടത്തുകയും ചെയ്യുക എന്നതായിരുന്നു ആശ്രമസ്ഥാപനോദ്ദേശ്യം."**




*കർമ്മയോഗിയും ധ്യാനഗുരുവും: പുണ്യശ്ലോകനായ അലക്സിയോസ് മാർ തേവോദോസ്യോസ് (ഓർമ്മദിനം: ആഗസ്റ്റ് 6)*

മലങ്കര സഭയ്ക്കു നവചൈതന്യമായി ഈ സന്യസാശ്രമ പ്രസ്ഥാനം 1918-ൽ ബഥനി ആശ്രമം എന്ന പേരിൽ മുണ്ടൻമലമുകളിൽ സമാരംഭിച്ചു. ആത്മീയ ജീവിതത്തിനും ധ്യാനനിർവൃതിക്കും ഭാരതഋഷിമാർ വനാന്തരങ്ങളിൽ പർണ്ണശാലകളും പുരാതന ക്രിസ്തീയ സന്യാസിവര്യന്മാർ മരുഭൂമിയിലെ ഗുഹകളും അവരുടെ വാസസ്ഥലമാക്കിയപോലെ, ബഥനി ആശ്രമവാസികളും മലമേൽ ഉണ്ടാക്കിയ പുൽക്കുടിലുകൾ വാസസ്ഥലമാക്കി. കാട്ടിലെ മുള തല്ലിപ്പരത്തി പലകപോലാക്കി വാതിലുകളും ഭിത്തികളും ഉണ്ടാക്കി. ചെങ്കല്ല് കൊണ്ട് തറയുണ്ടാക്കി അതിൽ ചാണകം മെഴുകിയിരുന്നു. ആദ്യകാലങ്ങളിൽ ദിനചര്യകൾ വളരെ അരിഷ്ടതയിലും കഷ്ടപ്പാടിലുമായിരുന്നെങ്കിലും അവയെല്ലാം ഉറച്ച സഹനശക്തിയോടും ആത്മസംയമനത്തോടും ഫാ. അലക്സിയോസും മറ്റ് അന്തേവാസികളും സധൈര്യം നേരിട്ടു. ആശ്രമജീവിതചര്യകളും ചിട്ടകളും വേണ്ടതുപോലെ രൂപപ്പെടുത്തിയെടുക്കാനും അവ പരിപാലിച്ചു മുന്നോട്ടു പോകാനും ഫാ. പി.റ്റി. ഗീവർഗീസും അലക്സിയോസും സദാ ശ്രദ്ധാലുക്കളായിരുന്നു. ജീവിതലാളിത്യത്തിലും ക്രൈസ്തവമൂല്യങ്ങളിൽ വേരൂന്നിയതുമായ സന്യസ്തപുരോഹിതരെ സഭയ്ക്ക് ശക്തിസ്രോതസ്സായി വാർത്തെടുക്കുന്നതിൽ ബഥനി ആശ്രമം വിജയം കണ്ടെത്തി. **ഈ ആശ്രമ പുരോഹിതരെ ക്രിസ്താനുകരണ സന്യാസി സമൂഹം (Order of Imitation of Christ /OIC) എന്ന പേരിലും ബഥനി മഠത്തിലെ സന്യാസിനികളെ ക്രിസ്താനുകരണ സന്ന്യാസിനി സമൂഹം (Sisters of Imitation of Christ /SIC) എന്ന പേരിലും അറിഞ്ഞു വരുന്നു.**

ഫാ. അലക്സിയോസിന്റെ സഹപ്രവർത്തകനും ആദ്യകാല മാർഗ്ഗദർശിയുമായിരുന്ന ഫാ. പി.റ്റി. ഗീവർഗീസ് മാതൃസഭയെയും വിശ്വാസത്തെയും തള്ളിപ്പറഞ്ഞ്, കൂടുതൽ സുഖസൗകര്യങ്ങളും സ്ഥാനമാനങ്ങളും ലക്ഷ്യമാക്കി 1930-ൽ കത്തോലിക്കാ സഭയിലേക്ക് കാലുമാറി. ഫാ. പി.റ്റി. ഗീവർഗീസിന്റെ നാലാം ക്ലാസ്സു മുതൽ എം.എ. വരെയുള്ള പഠനവും ജീവിതവും മലങ്കരസഭയുടെ ചെലവിലും മേൽനോട്ടത്തിലുമായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ അരുമശിഷ്യനായി വളർന്ന് പുരോഹിതനും പിന്നീട് മേൽപട്ടസ്ഥാനിയും ആയിത്തീർന്ന അദ്ദേഹം സഭയുടെ ഒത്താശയിൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ പ്രൊഫസറായി ജോലി ചെയ്തിരുന്നു. ആ ജോലിയിൽ നിന്നുള്ള സമ്പാദ്യം മലങ്കര സഭയ്ക്ക് പ്രയോജനകരമായേക്കുമെന്നുള്ള ധാരണ ഉണ്ടായിരുന്നെങ്കിലും എല്ലാവരുമാനവും തന്നിഷ്ടം പോലെ സ്വരൂപിക്കുകയായിരുന്നു. ആശ്രമത്തിൽ, ഫാ. അലക്സിയോസ് 'ആബൂനാ അലക്സിയോസ്' എന്നാണ് അറിയപ്പെട്ടിരുന്നത്. ആദ്യകാലം മുതലേ സഹപ്രവർത്തകനായിരുന്ന ഫാ. പി.റ്റി. ഗീവർഗീസിന് കത്തോലിക്കാ സഭാ പ്രേമം ഒരു രഹസ്യ അജണ്ടയായിരുന്നു എന്നു വ്യക്തമാകുമാറ്, ആശ്രമത്തിന്റെ ഭൂരിഭാഗം

സ്വത്തുക്കളും എഴുപതോളം സ്കൂളുകളും മഠങ്ങളും അതിലുള്ള അന്തേവാസികളടക്കം കൈവശപ്പെടുത്തി അദ്ദേഹം കത്തോലിക്കാ സഭയിലേക്ക് ചേക്കേറി. തന്റെ സഹപ്രവർത്തകന്റെ ഈ കൊടുംചതി ആബൂനാ അലക്സിയോസിനും മലങ്കരസഭയ്ക്കു പൊതുവേയും ഏല്പിച്ചത് വൻ ആഘാതമായിരുന്നു. ഈ പ്രഹരം അബൂനായെ ശരീരികമായും മാനസികമായും തളർത്തിയിരുന്നു. എങ്കിലും ഈ ദുരവസ്ഥയിൽ ആബൂനാ അലക്സിയോസും ആശ്രമവാസികളും പൂർവ്വാധികം ഉണർവ്വോടും ആത്മധൈര്യത്തോടും നീണ്ട കാലം കഠിനാദ്ധ്വാനം ചെയ്ത് പ്രാണനു തുല്യം സ്നേഹിച്ച സഭയേയും അതിന്റെ വിശ്വാസത്തെയും മുറുകെപ്പിടിച്ചു. നിസ്വാർത്ഥ സേവനത്തിന്റെ പാതയിൽ നീണ്ട വർഷങ്ങളുടെ ചരിത്രമാണ് അദ്ദേഹം സൃഷ്ടിച്ചത്.

ആശ്രമസ്ഥനായി തുടരാനുള്ള താത്പര്യത്താൽ രണ്ടുപ്രാവശ്യം മേൽപട്ടസ്ഥാനം നിരസിച്ചെങ്കിലും സഭാമേലദ്ധ്യക്ഷന്റെയും പിതൃസഹോദരനായ അലക്സന്ത്രയോസ് മൽപാന്റെയും ഉപദേശത്തിന് വഴങ്ങി, മൂന്നാം പ്രാവശ്യം ആബുനാ അതിന് സമ്മതം മൂളുകയും 1938-ൽ മുളന്തുരുത്തിക്കടുത്തുള്ള കാർമേൽ ദയറായിൽ വച്ച് അലക്സിയോസ് മാർ തേവോദോസ്യോസ് എന്ന നാമത്തിൽ മേൽപ്പട്ട സ്ഥാനത്തേക്കു ഉയർത്തപ്പെടുകയും ചെയ്തു. തുടർന്ന് കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തയായും സഭയുടെ ആദ്യത്തെ ബാഹ്യകേരള ഭദ്രാസനാധിപനായും സ്തുത്യർഹമായ സേവനം നിർവ്വഹിച്ചു. മാർ ഈവാനിയോസ് തട്ടിക്കൊണ്ടുപോയ സ്ഥാവരസ്വത്തുക്കളിൽ നല്ലൊരുഭാഗം നീണ്ട നിയമയുദ്ധത്തിലൂടെ തിരിച്ചെടുക്കാൻ അദ്ദേഹത്തിനായി. ജീവിത സഹായാഹ്നത്തിലെ ചില വർഷങ്ങൾ രോഗിയായി ബഥനി ആശ്രമത്തിൽ തന്നെ ചെലവഴിച്ചു. രോഗാവസ്ഥ ദൈവവുമായി ഏകാന്തതയിൽ കഴിയാനുള്ള അവസരമായി അദ്ദേഹം കരുതുകയും രോഗം ദുഃഖമല്ല, ദുഃഖമാണ് രോഗമെന്ന് വിശ്വസിക്കുകയും ചെയ്തിരുന്നു. രോഗാവസ്ഥയിലും യാതൊരു ആവലാതിയുമില്ലാതെ, വേദനകളെ സൂസ്മേരവദനനായി സഹിക്കാനുള്ള ആത്മശക്തിയും ചൈതന്യവും ആ ധന്യാത്മാവ് പ്രകടിപ്പിച്ചിരുന്നു. 1965 ആഗസ്റ്റ് 6-ാം തീയതി, മറുരൂപപ്പെരുന്നാൾ ദിവസം മെത്രാപ്പോലീത്താ ഈ ലോകത്തോട് വിടപറഞ്ഞ് ബഥനി ആശ്രമ ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു.

മെത്രാപ്പോലീത്തയുടെ ആശ്രമേതര പ്രവർത്തനമേഖലകൾ പലതായിരുന്നെങ്കിലും അവയിൽ പ്രാധാന്യമേറിയവ താഴെ കുറിക്കുന്നു.

#### 1. ധ്യാനഗുരു

ബഥനി ആശ്രമത്തിലും മറ്റു ദേവാലയങ്ങളിലും ആബൂനാ അലക്സിയോസ് അത്യുജ്ജ്വലമായ ധ്യാനയോഗങ്ങൾ സംഘടിപ്പിക്കയും സരസസുന്ദരമായ വചനപ്രഘോഷണത്താൽ വിശ്വാസികളെ ആത്മ പ്രബുദ്ധരാക്കുകയും ചെയ്തിരുന്നു. ഏതൊരു ഹൃദയത്തേയും തട്ടിയുണർത്തി പരിവർത്തനപാതയിലേക്ക് നയിക്കാൻ ഉതകുന്ന ധ്യാനചിന്തകൾ അവതരിപ്പിക്കാൻ അദ്ദേഹം അതിസമർത്ഥനായിരുന്നു.



*മുണ്ടൻമലയിലെ ബഥനി ആശ്രമ ചാപ്പൽ*

#### 2. വിദ്യാർത്ഥി/യുവജന/മർത്തമറിയം പ്രസ്ഥാനത്തിന്റെ മാർഗ്ഗദീപം

മേൽപ്പറഞ്ഞ ആത്മീയ പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി ദീർഘകാലം സേവനമനുഷ്ഠിച്ച തിരുമേനി, പ്രസ്ഥാനത്തിന്റെ കോൺഫറൻസുകളിൽ കൂടിയാണ് യുവജനങ്ങളുമായി കൂടുതൽ സമ്പർക്കം പുലർത്തിയിരുന്നത്.

#### 3. സഭാ സ്വാതന്ത്ര്യ പോരാളി

മലങ്കരസഭ ഇൻഡ്യയിലെ ദേശീയ സഭയായി മുന്നോട്ടു പോകണമെന്നും ഇൻഡ്യയെ സുവിശേഷീകരിക്കാനുള്ള ദൗത്യം തന്റെ സഭയ്ക്കുള്ളതാണെന്നും തിരുമേനി അടിയുറച്ചു വിശ്വസിക്കുകയും അതിനായി ജീവിക്കുകയും ചെയ്തു. മാർത്തോമ്മായുടെ സിംഹാസനം, കാതോലിക്കേറ്റിന്റെ സ്ഥാപനം, സുന്നഹദോസിന്റെ പരമാധികാരം, എന്നിവയിലുള്ള അചഞ്ചലമായ വിശ്വാസവും ധാരണയും അദ്ദേഹത്തിൽ രൂഢമൂലമായിരുന്നു. മലങ്കരസഭ സ്വയംശീർഷകത്വമുള്ള ദേശീയസഭയാണെന്ന് ഉറക്കെ വാദിക്കയും വിദേശാധിപത്യത്തെ നഖശിഖാന്തം എതിർക്കുകയും ചെയ്ത ആദർശധീരനായ പിതാവായിരുന്നു തിരുമേനി. പലരുടെയും എതിർപ്പുകൾ ഉണ്ടായിരുന്നിട്ടും ആലുവാ, ചിങ്ങവനം എന്നിവിടങ്ങളിൽ സഭാപിതാക്കന്മാരുടെ അനുരഞ്ജന വട്ടമേശസമ്മേളനങ്ങളിൽ നിന്നും ഇറങ്ങിപ്പോരുവാൻ തയ്യാറായതും സഭയുടെ സ്വാതന്ത്ര്യത്തേയും സ്വയംശീർഷകത്തേയും അരക്കിട്ടുറപ്പിക്കുവാൻ വേണ്ടി മാത്രമായിരുന്നു. Autocephalus Church എന്ന പദം മലങ്കര സഭയ്ക്കുവേണ്ടി ആദ്യം പ്രയോഗത്തിൽ കൊണ്ടുവന്നതും അലക്സിയോസ് തിരുമേനിയായിരുന്നു.




*ബഥനി ആശ്രമ ചാപ്പലിൽ*
*മാർ തേവോദോസ്യോസിന്റെ കബറിടം*

#### 4. WCC /എക്യുമിനിസം

1937-ലെ ആഗോള ക്രിസ്തീയ സഭകളുടെ ഓക്സ്ഫോർഡിലും എഡിൻബറോയിലും വച്ച് നടന്ന രണ്ടു സമ്മേളനങ്ങളിലും മലങ്കരസഭയുടെ പ്രതിനിധിയായി അലക്സിയോസ് തിരുമേനിയായിരുന്നു പങ്കെടുത്തത്. ഈ സമ്മേളനങ്ങളിൽ പങ്കെടുത്തവർ പിൽക്കാലത്ത് വേൾഡ് ക്രിസ്ത്യൻ കൗൺസിലിന്റെ രൂപീകരണത്തിന് അടിത്തറയിട്ടു. WCC (World Council of Churches)യുടെ സ്ഥാപനം, രണ്ടാം ലോകമഹായുദ്ധത്തിന് ശേഷമേ നടന്നുള്ളൂ. പക്ഷേ, ഈ കൗൺസിലിന്റെ കമ്മറ്റിമെമ്പറായി ദീർഘകാലം തിരുമേനി സേവനം അനുഷ്ഠിച്ചിരുന്നു. അന്തർദേശീയ തലത്തിലുള്ള അദ്ദേഹത്തിന്റെ പ്രവർത്തനഫലമായി, ആരാലും അറിയപ്പെടാതെ ഭാരതത്തിന്റെ, തെക്കേ അറ്റത്തുണ്ടായിരുന്ന പുരാതന മലങ്കരസഭയെ ലോകം അറയുവാൻ തുടങ്ങി.

#### 5 ബഹ്യകേരള ഭദ്രാസനം

ഭാരതത്തിൽ പലയിടങ്ങളിലായും വിദേശരാജ്യങ്ങളിലുമായി ചിതറിപ്പാർത്തിരുന്ന മലങ്കര സഭാമക്കളെ, തന്റെ പര്യടനസന്ദർശനം കൊണ്ട് സഭയോട് ചേർത്ത് നിർത്തുകയും പലയിടത്തും പള്ളികൾ സ്ഥാപിക്കുകയും അവയുടെ വളർച്ചയ്ക്ക് വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ വേണ്ടപ്പോഴൊക്കയും നൽകുകയും ബാഹ്യകേരള ഭദ്രാസനാധിപനായിരുന്നുകൊണ്ട് അദ്ദേഹം ചെയ്തുകൊണ്ടിരുന്നു. 1947-ൽ ബാഹ്യകേരള പള്ളികളെ കൂട്ടിയിണക്കി മദ്രാസ് കേന്ദ്രമായി **"മദ്രാസ് ഓർത്തഡോക്സ് മിഷൻ"** സ്ഥാപിച്ചു. വെളിയിലുള്ള പള്ളികളിലും ക്രിസ്തീയ സ്ഥാപനങ്ങളിലും പ്രവർത്തിക്കുവാൻ യോഗ്യത

# യാമപ്രാർത്ഥനകൾ എപ്പോഴൊക്കെ?

■ ബഹനാൻ തോമസ്

| ക്രമ നമ്പർ | യാമ പ്രാർത്ഥനകൾ | യഹൂദ സമയം ഉദയം മുതൽ | സമയം നാഴികയിൽ | ഇന്ത്യൻ സമയം |
|---|---|---|---|---|
| 1. | പ്രഭാതം (മയ്യൽ) | പൂജ്യം മണി (പറയാറില്ല) | പൂജ്യം (പറയാറില്ല) | 6.00 am |
| 2. | മൂന്നാം മണി | 3-ാം മണി | ഏഴര | 9.00 am |
| 3. | മദ്ധ്യാഹ്നം (ഉച്ച) | 6-ാം മണി | പതിനഞ്ച് (പറയാറില്ല) | 12.00 noon |
| 4. | ഒൻപതാം മണി | 9-ാം മണി | ഇരുപത്തിരണ്ടര | 3.00 pm |
| 5. | സന്ധ്യ | 12-ാം മണി (പറയാറില്ല) | മുപ്പത് (പറയാറില്ല) | 6.00 pm |
| 6. | സൂത്താറ (ശയനം) | | | 9.00 pm |
| 7. | രാത്രി (പാതിരാത്രി) | | | 12.00 midnight |
| 8. | നമസ്കാരമില്ല | | | 3.00 am |

സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള സംസർഗ്ഗവും സമ്പർക്കവുമാണ് ആരാധന. അതിന് മനുഷ്യനോളം പഴക്കമുണ്ട്. അത് സ്വർഗ്ഗീയ ഭണ്ഡാരം തുറക്കുന്ന താക്കോലാണെന്ന് സഭാപിതാക്കന്മാർ വിശ്വസിക്കുന്നു.

ക്രിസ്തീയ ആരാധന യഹൂദന്മാരുടെ ആരാധനയുടെ പിന്തുടർച്ചയാണല്ലോ. **മനുഷ്യന് ദൈവത്തെ ആരാധിക്കാൻ ഏതു സമയവും തിരഞ്ഞെടുക്കാമെങ്കിലും അവൻ സമൂഹമായി ആരാധനയ്ക്കു വരുമ്പോൾ ഒരു സമയക്രമീകരണവും ഏകീകരണവും ആവശ്യമായി വരുന്നു.** രാജാവും ദീർഘദർശിയുമായിരുന്ന ദാവീദ് യഹൂദാപാരമ്പര്യമനുസരിച്ച് ദിവസവും ഏഴുനേരം പ്രാർത്ഥിച്ചിരുന്നതായി 119-ാം സങ്കീർത്തനത്തിന്റെ 164-ാം വാക്യത്തിൽ കാണുന്നു.

ഒരു ദിവസം 24 മണിക്കൂർ ആണല്ലോ. മൂന്നു മണിക്കൂർ കൂടുന്നതാണ് ഒരു യാമം. അങ്ങനെ 8 യാമങ്ങൾ ഉണ്ടെങ്കിലും വെളുപ്പിനു 3 മണിക്കുള്ള യാമം ഒഴികെ 7 യാമങ്ങളിലും യഹൂദന്മാർ നമസ്കരിച്ചിരുന്നു. യഹൂദന്മാർക്ക് ദിവസം തുടങ്ങുന്നത് തലേന്നു സന്ധ്യയ്ക്കാണ്. ഉദാഹരണത്തിന് അവരുടെ ശബത്ത് ശനിയാഴ്ചയാകയാൽ ശബത്തിന്റെ തുടക്കം വെള്ളിയാഴ്ച സന്ധ്യയ്ക്ക് 6 മണിയോടുകൂടിയും ശബത്തു കഴിയുന്നത് ശനിയാഴ്ച സന്ധ്യയ്ക്ക് 6 മണിയോടുകൂടിയും ആണ്. നാഴികമണി കണ്ടുപിടിക്കുന്നതിനു മുമ്പ് ഒരു ദിവസം 60 നാഴികയായി തിരിച്ച് ഒരു മണിക്കൂർ 2 1/2 നാഴികയെന്നു തിട്ടപ്പെടുത്തിയിരുന്നു. അങ്ങനെ ഒരു യാമം 3 മണിക്കൂർ അഥവാ 7 1/2 നാഴികയായി. (കൂടുതൽ വിശദമായ ഒരു പട്ടിക ഇതോടൊപ്പം ചേർത്തിരിക്കുന്നു)

നമ്മുടെ കർത്താവിന്റെ ശുശ്രൂഷയ്ക്കു ശേഷം പൗലോസ് ശ്ലീഹായുടെ മാനസാന്തരവും കഴിഞ്ഞ് യഹൂദന്മാരിൽ വളരെയധികം പേർ ക്രിസ്ത്യാനികളായല്ലോ. അവരും യാമപ്രാർത്ഥനകൾ ഏഴായി ക്രമപ്പെടുത്തി. കർത്താവിന്റെ കഷ്ടാനുഭവത്തെ ഓർക്കുവാൻ തക്കവണ്ണം 7 പ്രാർത്ഥനകളും പരിശുദ്ധപിതാക്കന്മാർ താഴെക്കാണുന്ന പ്രകാരം ചിട്ടപ്പെടുത്തി: (1) (ടി 7) ***പാതിരാത്രി.*** ഗത്സമനയിൽ കർത്താവിനെ ബന്ധിച്ചു. (2) (ടി 1) ***പ്രഭാതം.*** കർത്താവിനെ വിസ്തരിക്കുന്നു. (3) (ടി 2) ***3-ാം മണി.*** പീലാത്തോസ് കർത്താവിനെ ക്രൂശിക്കാൻ വിട്ടുകൊടുക്കുന്നു. (4) (ടി 3) ***6-ാം മണി (ഉച്ച).*** കർത്താവിനെ ക്രൂശിക്കുന്നു. (5) *(ടി 4) 9-ാം മണി.* കർത്താവ് പ്രാണനെ വിടുന്നു. (6) *(ടി 5) സന്ധ്യ.* സന്ധ്യയ്ക്കു മുമ്പ് കർത്താവിനെ കുരിശിൽ നിന്നിറക്കുന്നു (7) *(ടി 6) സൂത്താറ.* കർത്താവിനെ കബറടക്കുന്നു. (8) *(ടി 8)* നമസ്കാരമില്ല

നമ്മുടെ സഭാപിതാക്കന്മാർ, പ്രത്യേകിച്ച് 5-ാം തുബ്ദേനിൽ പറയുന്ന ഇരുപത്തിയഞ്ചോളം പരിശുദ്ധന്മാർ, ഏഴു യാമങ്ങളിൽ എണീറ്റ് നമസ്കരിക്കുന്നവരായിരുന്നുവെന്ന് ചരിത്രം സാക്ഷിക്കുന്നു. നമ്മുടെ ദയറാകളിലും സെമിനാരികളിലും യാമപ്രാർത്ഥനകൾ നിർബന്ധമാണ്. നമ്മുടെ മേൽപ്പട്ടക്കാർ യാത്രകളിലാണെങ്കിൽപ്പോലും സമയമാകുമ്പോൾ നമസ്കരിക്കാറുണ്ട്. എന്നാൽ, വിശ്വാസികളുടെ സൗകര്യാർത്ഥം ഏഴു യാമപ്രാർത്ഥനകളെ മൂന്നു സമയത്തിലായി സഭ ക്രമീകരിച്ചിട്ടുണ്ട്:

1) ***രാവിലെ-*** പാതിരാത്രി, പ്രഭാതം, 2) ***ഉച്ചയ്ക്ക്-*** 3-ാം മണി, 6-ാം മണി, 9-ാം മണി, 3) ***വൈകിട്ട്-*** സന്ധ്യ, സൂത്താറ

ഇതിന്റെ മാനദണ്ഡം ദാനിയേലിന്റെ 6-ാം അദ്ധ്യായം 10-ാം വാക്യത്തിൽ പറഞ്ഞിരിക്കുന്നതു പ്രകാരമായിരിക്കാം. "ഞാൻ മുമ്പു ചെയ്തതുപോലെ ദിവസവും മൂന്നു നേരം മുട്ടുകുത്തി ദൈവസന്നിധിയിൽ പ്രാർത്ഥിച്ചു."

---

യുള്ള സുവിശേഷകരെ സജ്ജമാക്കുകയായിരുന്നു മദ്രാസ് മിഷന്റെ പ്രഥമ ദൗത്യം. ഇതിന്റെ തുടർച്ചയെന്നോണം തിരുമേനിയുടെ കാലശേഷം അദ്ദേഹത്തിന്റെ ഓർമ്മദിവസമായ ആഗസ്റ്റ് 6 -നു നമ്മുടെ പള്ളികൾ കവർ പിരിവ് നടത്തി ശേഖരിച്ചിരുന്ന തുക ബാഹ്യ കേരള ഭദ്രാസനമിഷൻ പ്രവർത്തനത്തിന് നല്കിയിരുന്നു.

അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, പുണ്യശ്ലോകനായ അലക്സിയോസ് തിരുമേനിയുടെ ജന്മശതാബ്ദി സ്മരണികയിൽ രേഖപ്പെടുത്തിയിരിക്കുന്ന മഹത്തായ സാക്ഷ്യം ഇവിടെ പ്രസ്താവ്യമാണ്: **"എപ്പോഴും സുസ്മേരവദനൻ, ജീവിതത്തിൽ യാതൊരു പരാതിയും ഇല്ലാത്ത ദൈവമനുഷ്യൻ, മിഷനറി വീരൻ, മലങ്കര സഭ എന്നും സ്വതന്ത്രമായിരിക്കണമെന്ന് ആഗ്രഹിച്ച്, ഓട്ടോണമിയും ഓട്ടോസെഫാലിയും കാത്തുസൂക്ഷിച്ച സ്വാതന്ത്ര്യശില്പി, പ്രാർത്ഥനാമനുഷ്യൻ, യുവാക്കളെ ബഥനിയിലേക്കും സഭാ സേവനത്തിലേക്കും ആകർഷിച്ച ക്രാന്തദർശി.''** അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ തന്നെ സ്വന്തം സാക്ഷ്യമായി ഒരിക്കൽ പ്രസ്താവിച്ചിട്ടുള്ളത് ഇപ്രകാരമാണ്: "മാവേലിക്കരക്കാരൻ ജോർ ജുകുട്ടിയെ ഇന്നത്തെ നിലയിൽ എത്തിച്ചതിന്റെ പ്രധാന പ്രേരണാശക്തി മുണ്ടൻമലയിലെ ബഥനിപ്പള്ളിയിൽ വലിയ നോമ്പുകളിലെ അലക്സിയോസ് ആബൂനായുടെ ധ്യാനപ്രസംഗങ്ങളായിരുന്നു."

സന്യാസജീവിതത്തിൽക്കൂടിയും ആത്മീയ ശിക്ഷണത്തിൽക്കൂടിയും ഇൻഡ്യൻ ഓർത്തഡോക്സ് സഭയ്ക്കു നവോത്ഥാനത്തിന്റെ മാർഗ്ഗം കാട്ടിക്കൊടുക്കുകയും അമൂല്യമായ ആത്മീയശക്തി നേടിക്കൊടുക്കുകയും ചെയ്ത ബഥനി ആശ്രമത്തിലെ കാവിവസ്ത്രധാരിയായ ആ കർമ്മയോഗിയെ നമ്മുടെ സഭക്ക് ഒരിക്കലും മറക്കാനാവില്ല.

**Route to Bethany Ashram**

റാന്നി — 14Kms — റാന്നി-പെരുനാട് — 3 Kms — ബഥനി
ബഥനി — 6Kms — വടശ്ശേരിക്കര
വടശ്ശേരിക്കര — 13 Kms — പത്തനംതിട്ട
പത്തനംതിട്ട — 10 Kms — കോഴഞ്ചേരി
കോഴഞ്ചേരി — 12 Kms — ഇരവിപേരൂർ
ഇരവിപേരൂർ — 10 Kms — തിരുവല്ല
ഇരവിപേരൂർ — 18 Kms — റാന്നി

**Bethany Ashram,** Ranni-Perunad P.O
Pathanamthitta Dist., Pin. 689 711
Ph: 04735 240223
(Superior: Fr. Mathai OIC)
**Bethany Convent-** 04735 240224
Superior: Sr. Rebecca SIC)

# മൃതശരീരം ദഹിപ്പിക്കുന്നതു പ്രമാണലംഘനമോ?



■ അഡ്വ. വർഗീസ് പി. തോമസ്

ക്രിസ്തീയ വിശ്വാസിയുടെ മൃതശരീരം ദഹിപ്പിക്കുന്നതു വേദവിപരീതമാണോ? ഈ വിഷയത്തെപ്പറ്റി സംവദിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഒരു പത്രവാർത്തയാണ് ഈ വിഷയത്തിന് രൂപം നൽകുവാൻ പ്രചോദനം ആയത്. എറണാകുളം അതിരൂപതയിൽ കൂടിവന്നിരുന്ന കത്തോലിക്കാ സഭാംഗമായ ഇടമറ്റം കുരുവിനാക്കുന്നേൽ ഡൊമിനിക്ക് ജോസഫിന്റെ മൃതദേഹം അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരം എറണാകുളം പനമ്പിള്ളി നഗറിലെ പൊതുശ്മശാനത്തിൽ 14.08.07-ൽ ദഹിപ്പിച്ചു. ഇതിനു മേജർ ആർച്ചുബിഷപ്പ് മാർ വർക്കി വിതയത്തിൽ പ്രത്യേക അനുമതി നൽകിയിരുന്നു. പള്ളി അധികൃതർ മതാചാരപ്രകാരമുള്ള ചടങ്ങുകൾ നടത്തിയതിനു ശേഷം ആയിരുന്നു ദഹിപ്പിച്ചത്. ക്രൈസ്തവചിന്തകനും വാഗ്മിയുമായ ജോസഫ് പുലിക്കുന്നേലിന്റെ ഭാര്യ കൊച്ചുറാണി മരിച്ചപ്പോൾ ചാണകവരളി ഉപയോഗിച്ച് 28.02.08-ന് വീട്ടുവളപ്പിൽ ദഹിപ്പിച്ചു. മാർത്തോമ്മാ സഭ, മതാചാര ചടങ്ങുകൾക്കു ശേഷം, ശവശരീരം ദഹിപ്പിക്കുന്നതിന് പ്രത്യേക നടപടിക്രമം ഉണ്ടാക്കി അംഗീകാരം നല്കി എന്നു പറയപ്പെടുന്നു. ഇതര ക്രിസ്തീയ സഭകൾ ഈ വഴിചിന്തിക്കുവാൻ തുടങ്ങിയതായി പത്രവാർത്ത പറയുന്നു.

**എന്നാൽ വേദപുസ്തകാടിസ്ഥാനത്തിൽ വിശകലനം ചെയ്താൽ മൃതശരീരം ദഹിപ്പിക്കുന്നതു വേദവിപരീതമാണെന്നു കണ്ടെത്താൻ തെളിവുകൾ ഉണ്ട്.** ഉൽപത്തി പുസ്തകത്തിൽ മൂന്നുഭാഗങ്ങളിൽ, ദൈവം തന്റെ സ്വരൂപത്തിലും, സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ച് ജീവന്റെ ശ്വാസം അവനിലേക്ക് ഊതി അവനെ അനുഗ്രഹിച്ചു എന്ന് കാണുന്നു. (ഉൽപത്തി 1:26–27, 5:1–3). അതുകൊണ്ട് സങ്കീർത്തനം 139:14-ൽ ഇപ്രകാരം പറയുന്നു. "ഭയങ്കരവും അതിശയവുമായി എന്നെ സൃഷ് ടിച്ചിരിക്കയാൽ ഞാൻ നിനക്ക് സ്തോത്രം ചെയ്യുന്നു."

ജീവൻ അതിന്റെ ആരംഭം മുതൽ ദൈവസൃഷ്ടിയായ മനുഷ്യനിൽ പ്രവർത്തിക്കുന്നതുകൊണ്ട് സ്രഷ്ടാവുമായിട്ടുള്ള സവിശേഷബന്ധത്തിൽ പരിപാവനമായി നിലനിൽക്കുന്നു. ആയതിനാൽ മരണം കൊണ്ട് ശരീരം ഒന്നിനും ഉപകരിക്കുന്നില്ല എന്ന പ്രമാണം ക്രിസ്തീയ സഭകൾക്ക് ഒരു സന്ദേശമായി സ്വീകരിക്കുവാൻ ഒരിക്കലും കഴിയുകയില്ല. തെളിവായി 2 രാജാക്കന്മാർ 13: 20–ന്റെ ഭാഗത്തു ഏലിശായുടെ കല്ലറയിൽ മരിച്ച ഒരുവനെ ഇട്ടപ്പോൾ അവന്റെ അസ്ഥിയിൽ തൊട്ട ഉടൻ ജീവൻ പ്രാപിച്ചതായി എഴുതിയിരിക്കുന്നു. ഇവിടെ മരണം സംഭവിച്ച ശരീരങ്ങൾ തമ്മിൽ ബന്ധപ്പെട്ടപ്പോൾ ഉണ്ടായ രൂപാന്തരം ജീവൻ വച്ചു എന്നതാണ്. ആത്മീയത നിറഞ്ഞ ഭൗതിക ശരീരത്തിൽ ദൈവിക ആവാസം ഉണ്ടായിരുന്നതിനാൽ ഇപ്രകാരം സംഭവിച്ചു എന്നു നാം തിരിച്ചറിയണം

ബൈബിളിന്റെ ലക്ഷ്യം ഭൗതികചരിത്രവും നിരീക്ഷണ പരീക്ഷണങ്ങൾക്ക് വിധേയമായ ശാസ്ത്രീയ സത്യങ്ങളും പഠിപ്പിക്കുകയല്ല. അതാതു കാലങ്ങളിൽ നിലവിലിരിക്കുന്ന പ്രപഞ്ച സങ്കൽപങ്ങളുടെയും രചനാരൂപങ്ങളുടെയും സഹായത്തോടെ രക്ഷാചരിത്രം അവതരിപ്പിക്കുകയും രക്ഷാമാർഗ്ഗം നിർദ്ദേശിക്കുകയും മാത്രമാണ്. ജീവനുള്ള വചനങ്ങളുടെ സമാഹാരമാണ് ബൈബിൾ. മനുഷ്യരക്ഷയ്ക്കു വേണ്ടി ദൈവം നൽകുന്ന സന്ദേശം ഇതിൽ അടങ്ങിയിരിക്കുന്നു എന്ന ബോധത്തോടെയും വിശ്വാസത്തോടെയും വേണം മുകളിൽ പറഞ്ഞിരിക്കുന്ന വിഷയം വിശകലനം ചെയ്യേണ്ടത്.

ചരിത്രം പരിശോധിച്ചാൽ ശവസംസ്കാരം കല്ലറയുമായി ബന്ധപ്പെട്ടിരിക്കുന്നു. യിസ്രായേലിൽ യരീഹോവിൽ നടത്തിയ ഗവേഷണത്തിൽ താമ്രയുഗത്തിൽ ഒരു കല്ലറയിൽ മുന്നൂറിലധികം ശവസംസ്കാരം നടത്തിയതായി കണ്ടു. പല വർഷങ്ങൾ ആയി നടത്തിയവയാണ് ഇവ. ഇത് ഒരു കുലത്തിന്റെയൊ സമൂഹത്തിന്റയൊ വർഗ്ഗത്തിന്റെയോ സമൂഹ കല്ലറയായി പരിഗണിക്കുന്നു (Reliance K.M. Kanyon Jericho I-II- 1960 Bible Encyclopedia page 214). ക്രിസ്തുവിന് 1500 വർഷം മുമ്പുതന്നെ പാറയിൽ കല്ലറകൾ വെട്ടി സംസ്കാരത്തിന് സജ്ജീകരിച്ചിരുന്ന പതിവ് ഉണ്ടായിരുന്നു. ഗുഹകളും ശവം മറവു ചെയ്യുവാൻ ഉപയോഗിച്ചിരുന്നു. മൺപാത്രങ്ങളും ആയുധങ്ങളും ശരീരത്തോട് ചേർത്ത് മറവ് ചെയ്തിരുന്നു. മരണമടഞ്ഞ ആൾ ഉപയോഗിച്ചുകൊണ്ടിരുന്ന കണ്ണട, അണിഞ്ഞിരുന്ന ആഭരണങ്ങൾ, ധരിച്ചിരുന്ന വസ്ത്രങ്ങൾ എന്നിവ ചേർത്തു സംസ്കരിക്കുന്ന പതിവ് ഇപ്പോഴും ഉണ്ട്. (D.W. Thomas, Archeology and Old Testament Study 1967) റോമൻ ഭരണകാലത്തെ കല്ലറയുടെ വാതിൽ വലിയ വൃത്താകൃതിയിൽ ഉള്ളവയായിരുന്നു. വലിയ കല്ല് ഉരുട്ടിവച്ച് വാതിൽ അടയ്ക്കുന്ന പതിവും ഉണ്ടായിരുന്നു. ഈ ഭാരക്കല്ല് ആര് ഉരുട്ടിമാറ്റും എന്ന ആകുല ചിന്ത മൂലം മഗ്ദലന മറിയം, യാക്കോബിന്റെ അമ്മ മറിയം, സലോമി എന്നിവർ ക്രിസ്തുവിനെ അടക്കം ചെയ്ത അരിമത്യക്കാരൻ യോസഫിന്റെ കുടുംബക്കല്ലറയിൽ ചെന്നപ്പോൾ വിഷമിച്ചിരുന്നതായി മർക്കോസ് 16:3-ൽ വിവരിക്കുന്നു. റോമൻ നിയമപ്രകാരം ശവം സംസ്കരിക്കുന്ന ഇടങ്ങൾ പരിപാവനമായി കരുതിയിരുന്നതിനാൽ പ്രസ്തുത സ്ഥലങ്ങൾ സഭാപീഡനകാലത്തും ഭദ്രമായിരുന്നു.

പലസ്തീൻ രാജ്യത്തെ ശവസംസ്കാര ചടങ്ങിന്റെ പുരാതനത്വത്തിന് തെളിവാണ് മക്പേലഗുഹ സംബന്ധിച്ച പാരമ്പര്യം. അവിടെ സാറായെയും അബ്രാഹാമിനെയും അടക്കം ചെയ്തു (ഉൽപത്തി 23:19, 25:9). മോശയെ ദൈവം ബെത്ത്പെയോരിന് എതിർവശത്ത് മോവാബ് താഴ്വരയിൽ അടക്കിയതായി വേദപുസ്തകം സാക്ഷീകരിക്കുന്നു. (ആവ. 34:6). യാക്കോബിന്റെ അന്ത്യസമയത്തെ ആഗ്രഹപ്രകാരം മകൻ യോസഫ് പിതാവിന്റെ ശവസംസ്കാരം അതിഗംഭീരമായി നടത്തിയതു പിൽക്കാലത്തു പല ക്രിസ്തീയ സഭകളും ശവസംസ്കാര ശുശ്രൂഷാ ഭാഗമായി സ്വീകരിച്ചു. യാക്കോബ് തന്റെ മരണ സമയത്തു പിതാക്കന്മാരുടെ സമീപം തന്നെ അടക്കം ചെയ്യണമെന്ന് നിർദ്ദേശിക്കുന്നു. നാൽപതു ദിവസം സുഗന്ധവർഗ്ഗം ശരീരത്തിൽ ഇടുകയും എഴുപതു ദിവസം ജനം വിലാപം കഴിക്കുകയും ചെയ്തിരുന്നു. അനേകർ മരിച്ചു അടക്കം ചെയ്തു എന്നു ബൈബിളിൽ രേഖപ്പെടുത്തിയിരിക്കുന്നവരിൽ ചില പ്രധാനപ്പെട്ടവരെപറ്റി താഴെ ചേർത്തിരിക്കുന്നു. യോശുവാ മരിച്ചു. അടക്കം ചെയ്തു ( യോശുവാ 24:30). ശിമയോൻ മരിച്ചു അടക്കം ചെയ്തു (ന്യായാ.16:31). ദാവീദ് മരിച്ചു അടക്കം ചെയ്തു (1 രാജാ. 2: 10) ശലോമോൻ മരിച്ചു അടക്കം ചെയ്തു (1 രാജാ.11: 43). യഹസ്കൃാവു മരിച്ചു അടക്കംചെയ്തു (2 ദിന. 32:23). പുതിയ നിയമത്തിലും പല ദൈവമക്കളും മരിച്ചു അടക്കം ചെയ്തു എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഉടൽ മാത്രമുണ്ടായിരുന്ന യോഹന്നാൻ സ്നാപകന്റെ ശരീരവും അടക്കം ചെയ്തതായി രേഖപ്പെടുത്തിയിരിക്കുന്നു. ഈജിപ്തിൽ (മിസ്രേമിൽ) പാർത്തിരുന്ന യോസഫ് മരിച്ചപ്പോൾ മാത്രമെ ശവപ്പെട്ടി ഉപയോഗിച്ചിരുന്നതായി രേഖയുള്ളൂ. (ഉൽപത്തി 50:26) വേദപുസ്തകം വീണ്ടും വിശകലനം ചെയ്താൽ ഒരാളിന് നല്ല ശവസംസ്കാരം ലഭിക്കുന്നതു യഹോവയിൽ നിന്നുള്ള കൃപയും അനുഗ്രഹവുമായികരുതുന്നു. അതുകൊണ്ടാണ് ജ്ഞാനിയായ ശലോമോൻ സഭാപ്രസംഗി 6–3–ൽ ഇപ്രകാരം പറയുന്നത്:

"ഒരു മനുഷ്യൻ നൂറു മക്കളെ ജനിപ്പിക്കുകയും ഏറെ സംവത്സരം ജീവിച്ച് ദീർഘായുസ്സായിരിക്കുകയും ചെയ്തിട്ടും അവൻ നന്മ അനുഭവിച്ചു തൃപ്തനാകാതെയും ഒരു ശവസംസ്കാരം പ്രാപിക്കാതെയും പോയാൽ ഗർഭം അലസിപ്പോയ പിണ്ഡം അവനെക്കാൾ നന്ന് എന്നു ഞാൻ കണ്ടു."

ഒരു പക്ഷെ ശലോമോൻ ഇപ്രകാരം എടുത്തുപറയുവാൻ കാരണം ഉൽപത്തി 15:15-ൽ അബ്രാഹാമിനു ദൈവം നൽകിയ അനുഗ്രഹം കണക്കിലെടുത്തുകൊണ്ടാകണം. നീയോ സമാധാനത്തോടെ നിന്റെ പിതാക്കാന്മാരോട് ചേരും **നല്ല വാർദ്ധക്യത്തിൽ നീ അടക്കപ്പെടും** എന്നും അബ്രാഹാമിനോട് ദൈവം അരുളിച്ചെയ്യുന്നു. യരാബയാം രാജാവിന്റെ മകന്റെ മരണത്തെപ്പറ്റി പ്രവചിക്കുന്ന സമയം അവനിൽ മാത്രം യഹോവ പ്രസാദമുള്ള കാര്യം അൽപം കാണുകയാൽ അവനെ മാത്രം കല്ലറയിൽ അടക്കം ചെയ്യും എന്നും അരുളിച്ചെയ്തത് 1 രാജാക്കന്മാർ 14:13-ൽ കാണാം. **കല്ലറയിൽ അടക്കം ചെയ്യുന്നത് അനുഗ്രഹവും ഭാഗ്യവുമായി കാണുന്നതു പോലെ അടക്കം ലഭിക്കാതെയിരിക്കുന്നതു നിർഭാഗ്യവും ശാപവും ആയി കരുതുന്നു. അതിനു തെളിവാണ് 1 രാജാക്കന്മാർ 13:22-ലെ വിവരണം.** നിന്റെ ശവം നിന്റെ പിതാക്കന്മാരുടെ കല്ലറയിൽ വരികയില്ല എന്ന ശാപവചനം ദൈവത്തിൽ നിന്നു വരുന്നു. യിരമ്യാവിന്റെ പ്രവചനപുസ്തകം 16:4-ൽ നിന്റെ ശവശരീരം പക്ഷികളും മൃഗങ്ങളും തിന്നു പോകും എന്നും അവരെക്കുഴിച്ചിടുവാൻ ആരും ഉണ്ടാകയില്ലെന്നും പ്രവചിച്ചിരിക്കുന്നു. ഇതു പോലെ സംഭവിച്ചത് വേദപുസ്തകം സാക്ഷിച്ചിരിക്കുന്നു. ക്രിസ്തുവിനു മുമ്പ് (ബി.സി. 626-ൽ) ജീവിച്ചിരുന്ന യിരമ്യാ പ്രവാചകൻ യരുശലേം ദേവാലയവും നഗരവും കത്തി ചാമ്പലാകും എന്ന് പ്രവചിച്ചത് സ്വയമെ അതു കാണുവാൻ നിർഭാഗ്യവും ദുർവിധിയും ഉണ്ടായി.

ബൈബിളിൽ ശൗലിന്റെ മൃതശരീരം കരിച്ചുകളഞ്ഞതായി എഴുതിയിരിക്കുന്നതു നാം കാണുന്നു. 1 ശമുവേൽ 31: 11-12 വാക്യങ്ങളിൽ ആത്മഹത്യചെയ്ത ശൗലിന്റെ ഉടലും അവന്റെ പുത്രന്മാരുടെ ജഡവും യാബേശ് നിവാസികൾ എടുത്തു കൊണ്ടുപോയി ദഹിപ്പിച്ചതായി എഴുതിയിരിക്കുന്നു. ദൈവത്താൽ അഭിഷിക്തനായിരുന്ന ശൗലിന്റെ ദുഷ്പ്രവൃത്തി മൂലം യഹോവയുടെ ആത്മാവ് അവനെ വിട്ടുമാറി. യാഹോവ അയച്ച ദുരാത്മാവ് അവനെ ബാധിച്ചു. **ദൈവം അവനെ കൈവിട്ടതിനാൽ അവന്റെ ശരീരം ദഹിപ്പിക്കുന്നതിന് ഇടവന്നു എന്നു നാം വിശ്വസിക്കണം. ഇതു ക്രിസ്തീയ സഭകൾക്ക് ഒരു മുന്നറിയിപ്പാണ്.**

കാലഘട്ടത്തിനനുസൃതമായി ദൈവവചനം താരതമ്മ്യപഠനം നടത്തി വിട്ടുവീഴ്ചകൾക്ക് വേണ്ടി യഥേഷ്ടം നിർവചിച്ചു ചെയ്യുന്ന പ്രവൃത്തി ദൈവനീതിയ്ക്കെതിരാണ്. സ്ഥലപരിമിതികൾ മൂലവും, ശവം മറവു ചെയ്യുന്നതിന് ജനങ്ങളിൽ നിന്നുള്ള എതിർ പ്പുമൂലവും ദുഷ്ക്കരമായ നിയമവ്യവസ്ഥകൾ ഒഴിവാക്കുന്നതിനും ശുശ്രൂഷകൾക്കു ശേഷം മൃതശരീരം ദഹിപ്പിക്കുന്നതു ന്യായീകരിക്കുവാൻ കഴിയുകയില്ല. എന്നാൽ മുകളിൽ നിരത്തിയ ചില തെളിവുകൾ ഈ പ്രവൃത്തി ദൈവവചനത്തിന് എതിരാണെന്നു കാണാം.

ശരീരം ശവസംസ്കാര ശുശ്രൂഷകൾക്ക് ശേഷം കരിച്ചു കളയുന്നതു ശവസംസ്കാരത്തിന്റെയൊ അടക്കത്തിന്റെയോ ഭാഗമായി കരുതുവാൻ കഴിയുകയില്ല. ഇതിനു ബലം നൽകുന്ന വാക്യം ഉൽപത്തി 3:19-ൽ പറയുന്നു: **"നീ പൊടി ആകുന്നു. പൊടിയിൽ തിരികെ ചേരും."** 90-ാം സങ്കീർത്തനത്തിന്റെ 3-ൽ ദൈവപുരുഷനായ മോശയുടെ പ്രാർത്ഥന ഇപ്രകാരം ആണ്. **"നീ മർത്യനെ പൊടിയിലേക്കു ചേർക്കുമാറാക്കുന്നു."**

ഈ രണ്ടു വാക്യങ്ങൾ "പൊടിയിൽ തിരികെ ചേരും." എന്നതും "പൊടിയിലേക്ക് ചേരുമാറാക്കുന്നു" എന്നതും വളരെ കരുതലോടെയും സൂക്ഷ്മതയോടെയും നിരീക്ഷിക്കേണ്ടവയാണ്. പൊടിയിലേക്ക് തിരികെ ചേരും എന്നതിന്റെ അർത്ഥം ശരീരം ദഹിപ്പിച്ചു പൊടിയോ, ക്ഷാരമൊ ആക്കണം എന്നല്ല പൊടിയിലേക്കു ചേരുമാറാക്കുന്നു എന്നതു പൊടി ആക്കി ചേർക്കുന്ന പ്രക്രീയയുമല്ല.

പ്രധാനമായും മൂന്നു രീതിയിൽ ഉള്ള ശവസംസ്കാരങ്ങൾ ഉണ്ട്. (1) Land Burial (2) Fire Burial (3) Water Burial. Fire Burial പ്രധാനമായും ഹിന്ദുമതാചാരപ്രകാരം നടക്കുന്നവയാണ് യുദ്ധമേഖലകളിൽ മൃതശരീരങ്ങൾ കൂട്ടമായി ഇട്ടുദഹിപ്പിക്കാറുണ്ട്. എന്നാൽ കപ്പൽഛേദം വന്നാലോ, കപ്പലിൽ മൃതശരീരം സൂക്ഷിക്കുന്നതിന് സാഹചര്യം ഇല്ലാതെ വന്നാലോ ശവശരീരം വെള്ളത്തിലേക്ക് എറിഞ്ഞു കളയുന്നപതിവ് ഉണ്ട്. ഇതിനെയാണ് Water Burial എന്നു പറയുന്നത്. ഒരു വിശ്വാസിയുടെ ശരീരം ഏതു രീതിയിൽ സംസ്കരിക്കും എന്നത്, അവന്റെ അന്ത്യം നിർണ്ണയിക്കുന്ന പ്രകാരം ആണെല്ലോ.

ശരീരം ദഹിപ്പിക്കുന്നതിനെ ന്യായീകരിക്കുന്ന ക്രിസ്തീയ കൂട്ടം വേദപുസ്തകത്തിലെ 1 കൊരിന്ത്യർ 15-ാം അദ്ധ്യായം 35 മുതൽ 49 വരെ വാക്യങ്ങൾ ആധാരമായി സ്വീകരിക്കുന്നു. ഇവിടെ അപ്പൊസ്തലനായ പൗലോസിനോട് ഒരുവൻ ഇപ്രകാരം ചോദിക്കുന്നു: മരിച്ചവർ എങ്ങനെ ഉയർക്കും എന്നും ഏതു വിധം ശരീരത്തോടെ വരും എന്നും? അതിനു മറുപടിയായി സ്വർഗ്ഗീയ ശരീരം ഉണ്ടെന്നും ഭൗമീകശരീരം ഉണ്ടെന്നും സ്വർഗ്ഗീയ ശരീരങ്ങളുടെ തേജസ് വേറെ, ഭൗമ ശരീരങ്ങളുടെ തേജസ് വേറെ എന്നും മരിച്ചവരുടെ പുനരുത്ഥാനം ആ വണ്ണം തന്നെ എന്നും ദ്രവത്വത്തിൽ വിതയ്ക്കപ്പെടുന്നു അദ്രവത്വത്തിൽ ഉയിർപ്പിക്കുന്നു എന്നും പറഞ്ഞു. ദ്രവത്വത്തിൽ വിതയ്ക്കപ്പെടുന്നു എന്ന ഭാഷ്യം കൊണ്ട് ഉദ്ദേശിക്കുന്നതു ശവസംസ്കാരം എന്ന പ്രക്രിയയെ മുന്നിൽ കണ്ടുകൊണ്ടാണ്. മാർക്കോസിന്റെ സുവിശേഷം 12:23-ൽ മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റി യേശു പറഞ്ഞത് ഉയിർത്തെഴുന്നേൽക്കുന്നവർ സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ ആകും എന്നാണ്. മരണശേഷം ഉള്ള ജീവിതത്തെപ്പറ്റി സ്വർഗ്ഗം, പറുദീസാ, സ്വർഗ്ഗീയ കാനാൻ, പാതാളം, നരകം എന്നീ സ്ഥലങ്ങളെ ആശ്രയിച്ചിരിക്കുന്നതിനാൽ അതിലേക്ക് കടക്കുന്നില്ല. ഇക്കൂട്ടർ മൃതശരീരം ദഹിപ്പിച്ചാലും ഏതവസ്ഥയിൽ ആക്കിയാലും പുനരുത്ഥാനത്തിന് തടസ്സമാകുകയില്ലെന്നു വാദിക്കുന്നു. അതുപോലെ തന്നെ ചില രാജ്യങ്ങളിൽ മൃതശരീരം കരിച്ചു കളയണമെന്ന കർശന നിയമം ഉള്ളതിനാൽ ശവസംസ്കാരത്തിനു വേണ്ടി ബലം പിടിക്കേണ്ട ആവശ്യവുമില്ലെന്ന് ഉപദേശിക്കുന്നു. എന്നാൽ മൃതശരീരം കരിച്ചു കളയുന്ന രീതിയെ ന്യായീകരിക്കത്തക്കവണ്ണം യേശുവോ ശിഷ്യന്മാരോ അപ്പൊസ്തലനായ പൗലോസോ ക്രിസ്തീയ പാരമ്പര്യമോ പരോക്ഷമായി പോലും ഒരു സൂചനയും നൽകിയിട്ടില്ല.

**ചരിത്രം പരിശോധിച്ചാൽ ശവദാഹം. യഹൂദർക്കും മുസ്ലീമുകൾക്കും ക്രിസ്ത്യാനികൾക്കും വർജ്യമാണ്. സ്ഥലപരിമിതിയാണ് ശവസംസ്കാരത്തിന് തടസ്സമായിരുന്ന തെങ്കിൽ എന്തുകൊണ്ട് അബ്രാഹാമിന് സ്ഥലം ഇല്ലായിരുന്നപ്പോൾ സാറായുടെ മൃതശരീരം ദഹിപ്പിച്ചില്ല എന്ന ചോദ്യം മനസ്സിൽ തോന്നുമെങ്കിലും, അദ്ദേഹം ദൈവ ആലോചന പ്രകാരം മക്പേലാ ഗുഹ വിലയ്ക്ക് വാങ്ങി സാറായെ അടക്കം ചെയ്തു എന്നു വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നു.** സർവ്വ ജാതികളുടെയും പിതാവായ അബ്രാഹാമിന്റെ പിൻതുടർച്ചക്കാർ എന്ന് അവകാശപ്പെടുന്ന നാം അദ്ദേഹത്തെ വിശ്വാസികളുടെ പിതാവായി സ്വീകരിച്ചിട്ട്, കാണിച്ചു തന്ന മാർഗ്ഗത്തെ പിൻതുടരാതെ ജാതീയ മതാചാരത്തെ പിൻതുടരുന്നതു പ്രമാണലംഘനം ആണ്, കൊടിയ പാപം ആണ്.

ജാതീയ മതാചാരപ്രകാരവും ഹിന്ദുധർമ്മവും അനുസരിച്ച് എന്തുകൊണ്ട് മൃതശരീരം ദഹിപ്പിക്കുന്നു? ശാസ്ത്രീയമായി അതുപ്രകൃതി വിരുദ്ധമല്ല. ഹിന്ദുധർമ്മത്തിൽ ഒരു ദൈവത്തിൽ വിശ്വസിക്കുന്നവരും മുപ്പത്തിമുന്നുകോടി ദൈവങ്ങളിൽ വിശ്വസിക്കുന്നവരും എല്ലാ വസ്തുക്കളിലും ദൈവമുണ്ടെന്നു വിശ്വസിക്കുന്നവരുമുണ്ട്. എന്നാൽ ഏറ്റവും അധികം സ്വീകാര്യത ലഭിച്ചിട്ടുള്ള അദ്വൈതസിദ്ധാന്തം ആധാരമാക്കി ഈ വിഷയം വിശകലനം ചെയ്യാം. ഈ സിദ്ധാന്തം അനുസരിച്ചു ബ്രഹ്മമാണ് (ആത്മാവ്) സത്യമായിട്ടുള്ളത്. ഈലോകവും മനുഷ്യാത്മാവും മറ്റു ജീവാത്മാവും ബ്രഹ്മത്തിന്റെ



# വിധിക്കരുത്!

■ പി.വൈ. ജയിംസ്

*"നിങ്ങൾ വിധിക്കപ്പെടാതിരിയ്ക്കേണ്ട തിന് വിധിക്കരുത്. നിങ്ങൾ വിധിക്കുന്ന വിധി യാൽ നിങ്ങളേയും വിധിക്കും." (മത്തായി 7: 1-2).*

നമുക്ക് നമ്മുടെ സഹോദരനെ വിധിക്കാൻ (**ദുരുദ്ദേശത്തോടുകൂടി** മോശമായ അഭിപ്രായം പറയുക, കുറ്റപ്പെടുത്തുക, തുടങ്ങി സഹോദരനെ നിന്ദ്യമായോ, നിസ്സാരനായോ കാണുന്ന ഏതു വാക്കോ പ്രവൃത്തിയോ) അധികാരമില്ല; ശിക്ഷാർഹമാണ്, എന്നാണ് യേശു തമ്പുരാൻ നമ്മെ പഠിപ്പിച്ചിരിക്കുന്നത്. അത് എങ്ങനെയെന്ന് താഴെപ്പറയുന്ന വചനങ്ങൾ കൂടുതലായി സാക്ഷീകരിക്കുന്നു:-

1. *നിങ്ങളിൽ പാപമില്ലാത്തവൻ അവളെ ഒന്നാമത് കല്ലെറിയട്ടെ.* (യോഹ. 8:7)

മനുഷ്യർ എല്ലാവരും പാപികളാകയാൽ ആർക്കും ആരെയും കല്ലെറിയാൻ (വിധിക്കാൻ/ ശിക്ഷിക്കാൻ) അധികാരമില്ല.

2. *ഈ ചെറിയവരിൽ ഒരുത്തനെ തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ; സ്വർഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുഖം എപ്പോഴും കാണുന്നു.* (മത്തായി 18: 10).

നാം ചെറിയവരെന്നു കാണുന്നവരും ദൈവദൂതന്മാരുടെ സൂക്ഷിപ്പിലാണെന്നു മറന്നുപോകരുത്. നാം കണ്ണിനു കാണുന്നതിനെ നോക്കുമ്പോൾ ദൈവം ഹൃദയത്തിലുള്ളത് കാണുന്നു.

3. *സഹോദരനോടു നിസ്സാര എന്നു പറഞ്ഞാലോ ന്യായാധിപസഭയുടെ മുൻപിൽ നിൽക്കേണ്ടി വരും.* (മത്തായി 5: 22)

നമ്മുടെ വായിൽ നിന്നു തന്നെ ദൈവം നമ്മെ കുറ്റം വിധിക്കും

4. *നീ സഹോദരന്റെ കണ്ണിലെ കരടു നോക്കുകയും സ്വന്തം കണ്ണിലെ കോൽ വിചാരിയ്ക്കാതിരിക്കുകയും ചെയ്യുന്നത് എന്ത്?* (ലൂക്കോസ് 6:41)

സഹോദരന്റെ കുറ്റങ്ങളെ നാം കാണുമ്പോൾ നാം നമ്മുടെ കുറവുകളെ കാണുന്നില്ല.

5. *അന്യനെ വിധിക്കുന്നതിൽ നീ നിന്നെത്തന്നെ കുറ്റം വിധിക്കുന്നു.* (റോമർ 2:1)

മറ്റുള്ളവരെ വിധിക്കുന്നതു മൂലം നാം നമുക്ക് തന്നെ വിധി ഒരുക്കുന്നു.

6. *ഹേ, അന്യനെ ഉപദേശിയ്ക്കുന്നവനേ, നീ നിന്നെത്തന്നെ ഉപദേശിയ്ക്കാത്തത് എന്ത്?* (റോമർ 2:21)

ആദ്യം നാം നന്നാകണം, പിന്നെ മറ്റുള്ളവരെ നന്നാക്കാൻ ശ്രദ്ധിക്കുക.

7. *മറ്റൊരുത്തന്റെ ദാസനെ വിധിപ്പാൻ നീ ആർ?* (റോമർ 14:4)

സഹോദരൻ നമ്മുടെ ദാസനല്ല. ആയതിനാൽ അവനിൽ നമുക്ക് അധികാരവുമില്ല

8. *നിനക്കുള്ള വിശ്വാസം ദൈവസന്നിധിയിൽ നിനക്കു തന്നെ ഇരിക്കട്ടെ.* (റോമർ 14:22)

നമ്മുടെ വിശ്വാസം ആഴത്തിലുള്ളതായിരിക്കട്ടെ. അങ്ങനെ ആത്മീയ ജീവിതത്തിന്റെ കാഴ്ചപ്പാട് വലുതാക്കുക

9. *നാം അന്യോന്യം പോരിന്നു വിളിച്ചും അന്യോന്യം അസൂയപ്പെട്ടുംകൊണ്ട് വൃഥാഭിമാനികൾ ആകരുത്.* (ഗലാത്യർ 5:26)

മാനത്തോടിരിക്കുന്ന മനുഷ്യൻ വിവേകഹീനനാകാൻ പാടില്ല. പരസ്പരം സഹിച്ചും ക്ഷമിച്ചും ബഹുമാനിച്ചും സ്നേഹിച്ചും പോകുന്നതാണ് ക്രിസ്തീയ ജീവിതം.

10. *ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തൻ മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണിക്കൊൾവിൻ.* (ഫിലി 2:3)

ആരെയും ചെറുതായി കാണരുത്. ഞാനെന്ന ഭാവം സാത്താന്റെ പ്രേരണയാണ്. തന്നത്താൻ ഉയർത്തുന്നവനെല്ലാം താഴ്ത്തപ്പെടും. തന്നത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും. ഓരോരുത്തൻ സ്വന്ത ഗുണം മാത്രമല്ല മറ്റുള്ളവരുടെ ഗുണവും കൂടെ നോക്കണം.

11. *അബ്രാഹാം ഞങ്ങൾക്കു പിതാവായിട്ട് ഉണ്ട് എന്ന് ഉള്ളം കൊണ്ട് പറവാൻ തുനിയരുത്. ഈ കല്ലുകളിൽ നിന്നും അബ്രാഹാമിനു മക്കളെ ഉളവാക്കുവാൻ ദൈവത്തിനു കഴിയും* (മത്താ. 3:9)

ജന്മം കൊണ്ട് കിട്ടിയ മഹിമയോ, ഇഹലോകത്തു നേടിയെന്ന് തോന്നുന്ന സ്ഥാനമോ, മാനമോ ഒരാളെ യേശുവിലേക്കടുപ്പിക്കയില്ല. ദൈവമക്കൾ എന്നു വിളിപ്പാൻ യേശു പറഞ്ഞിട്ടുള്ള പ്രവൃത്തികൾ ചെയ്ത് ജീവിതം ശരിയായ മാർഗ്ഗത്തിൽ കെട്ടിപ്പടുക്കുകയാണ് വേണ്ടത്.

12. *ദൈവത്തിനു മുഖപക്ഷമില്ല എന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു എന്നും ഞാൻ ഇപ്പോൾ യഥാർത്ഥത്തിൽ ഗ്രഹിക്കുന്നു.* (അപ്പൊ 10: 35).

"എന്നോടു കർത്താവേ കർത്താവേ എന്നു പറയുന്നവൻ ഏവനുമല്ല സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം പ്രവർത്തിക്കുന്നവരത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്." "ഞാൻ പൗലോസിന്റെ പക്ഷക്കാരൻ" "ഞാൻ അപ്പല്ലോസിന്റെ പക്ഷക്കാരൻ" എന്നു പറഞ്ഞ് യേശുക്രിസ്തു വിഭാഗിക്കപ്പെടരുത്.

അന്യനെ വിധിക്കരുതെന്ന് അനുശാസിക്കുന്ന ധാരാളം വചനങ്ങൾ സത്യവേദപുസ്തകത്തിൽ ഉണ്ട്, പ്രത്യേകിച്ച് സുവിശേഷങ്ങളിലും ലേഖനങ്ങളിലും. സകല ന്യായപ്രമാണവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്ന രണ്ടു കല്പനകളിൽ ഉൾക്കൊണ്ടിരിക്കുന്ന സന്ദേശവും ഇവിടെ പറഞ്ഞിരിക്കുന്ന വിഷയത്തെ കൂടുതൽ ശക്തമാക്കുന്നു. പരിശുദ്ധാത്മാവിനാൽ നമുക്കു ലഭിച്ചിട്ടുള്ള വചനങ്ങൾ നമ്മിൽ മാറ്റം ഉണ്ടാക്കുവാനുള്ളതാണ്. അല്ലാതെ "ഈ ജനം അധരം കൊണ്ട് എന്നെ ബഹുമാനിക്കുന്നു, എങ്കിലും അവരുടെ ഹൃദയം എന്നെ വിട്ട് അകന്നിരിക്കുന്നു." (മത്തായി 15: 8, യെശയ്യാവ് 29:13) എന്ന് നമ്മെക്കുറിച്ച് ദൈവം പറയാനിടവരാതിരിക്കട്ടെ!



---

ഭാഗമാണ്. ബ്രഹ്മത്തിൽ നിന്നും ഉൽഭവിച്ചു ബ്രഹ്മത്തിൽ ചെന്നുചേരുന്നു. മനുഷ്യാത്മാവും മറ്റു ജീവജാലങ്ങളുടെ ആത്മാവും ഒന്നുതന്നെയാണ്. ജീവാത്മാവ് മനുഷ്യനായും മൃഗങ്ങൾ ആയും പക്ഷികളായും പല തവണ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. ആയിരക്കണക്കിനു ജന്മങ്ങൾ കഴിഞ്ഞു മോക്ഷം അല്ലെങ്കിൽ മുക്തി ലഭിക്കുന്നു. മൃതശരീരം ദഹിപ്പിച്ചാലും ജീവാത്മാവു പരമാത്മാവിൽ ചെന്നു ചേരുന്നു. പരബ്രഹ്മത്തിന്റെ മൂർത്തിയാണ് അഗ്നി. ആ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ മൃതശരീരം ദഹിപ്പിക്കുന്നവർക്ക് മോക്ഷം ലഭിക്കുന്നു എങ്കിൽ അവരുടെ വിശ്വാസം അവരെ രക്ഷിക്കട്ടെ!

ഈ ലേഖനം പൂർണ്ണമല്ല എന്നു ഞാൻ അറിയുന്നു. എങ്കിലും ഈ എളിയ ചിന്ത, വിശ്വാസികളുടെ ഇടയിൽ കരുതലോടെ കൈകാര്യം ചെയ്യുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. പൗലോസ് അപ്പൊസ്തലൻ 1 തെസ്സ. 5:23-ൽ എഴുതുന്നു: **"നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും അശ്ശേഷം നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടുവാൻ തക്കവണ്ണം കാക്കപ്പെടുമാറാകട്ടെ."**



സമകാലീന ചിന്തകൾ



# ആരവങ്ങൾക്കു 'ജയ്ഹോ' പാടുമ്പോൾ

■ പി.വി. മാത്യു

മനുഷ്യൻ ദൈവവുമായി ബന്ധപ്പെടുന്നതിനുള്ള ഉത്തമ മാധ്യമമാണ് സംഗീതം. ആരാധനയ്ക്കു വേണ്ടി മനുഷ്യൻ ഉണ്ടാക്കിയിരിക്കുന്ന സംഗീതമാണ് ആരാധനാ സംഗീതം. ഭക്തിയാണ് ഇതിന്റെ പ്രചോദനം. ലോകത്തുള്ള എല്ലാ മതങ്ങൾക്കും ആരാധനാ സംഗീതമാണ്ട്. യഹൂദ പാരമ്പര്യത്തിൽ എബ്രായ സംഗീതം സങ്കീർത്തനങ്ങളായി പാടിയിരുന്നതായി വേദപുസ്തകം സാക്ഷിക്കുന്നു.

ക്രൈസ്തവ സംഗീതത്തിന്റെ പശ്ചാത്തലം എബ്രായ സംഗീതമാണ്. മാർ അപ്രേം, മാർ യാക്കോബ്, മാർ ബലായി, മാർ ഇസഹാക്ക് തുടങ്ങിയ പിതാക്കന്മാർ സുറിയാനി സംഗീതത്തിനു തുടക്കം കുറിച്ചു. എ.ഡി. ആറാം നൂറ്റാണ്ടിൽ പോപ്പ് ഗ്രിഗറി രൂപം കൊടുത്ത സംഗീതമാണ് ഗ്രിഗോറിയൻ സംഗീതം. ഇത് കത്തോലിക്കാ സഭയുടെ ഔദ്യോഗിക സംഗീതമായി വന്നു.

ഭക്തിയാണ് ആരാധനാ സംഗീതത്തിന്റെ പ്രചോദനമെന്നു പറഞ്ഞുവല്ലോ. ഓർത്തഡോക്സ് ആരാധനാ സംഗീതത്തിൽ ഇത് ഏറെ പ്രകടവുമാണ്. ഭക്തിയും അനുതാപവും യാചനയും താഴ്മയും സ്ഫുരിക്കുന്ന വാക്കുകളും പ്രയോഗങ്ങളും ഈണങ്ങളുമാണ് ഓർത്തഡോക്സ് ആരാധനാ സംഗീതത്തിന്റെ മുഖമുദ്ര. അവ ആലപിക്കുമ്പോൾ ഉണ്ടാകുന്ന അഭൗമീകവും ആർദ്രവും ഭക്തിസാന്ദ്രവുമായ അന്തരീക്ഷം വിശ്വാസികളിൽ അനുതാപചിന്തകൾ ഉണർത്തുന്നു; പശ്ചാത്താപചിത്തരായി പാപമോചനത്തിനുവേണ്ടി ദൈവത്തോട് അപേക്ഷിക്കുന്നു. യഥാർത്ഥ പ്രാർത്ഥനയും ആരാധനയും എല്ലാം ലക്ഷ്യമിടുന്നതും ഇതുതന്നെയാണല്ലോ.

ഇക്കാര്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭ ഏറെ അനുഗ്രഹീതവും സമ്പന്നവുമാണ്. ഇത്രയേറെ ഭക്തിയും അനുതാപവും ആർദ്രതയും ഉണർത്തുന്ന ആരാധനാഗീതങ്ങളുള്ള സഭകൾ ഏറെയില്ല. അനുതാപത്തോടെ, ഏകാഗ്രചിത്തനായി ദൈവീക സന്നിധിയിലെത്തുന്ന പാപിക്ക് തന്റെ അസ്തിത്വത്തെക്കുറിച്ച് ബോധ്യം ഉളവാക്കുന്നവയാണ് നമ്മുടെ ആരാധനാ ഗീതങ്ങൾ. പാപി അനുതാപത്തോടെ പ്രാർത്ഥിക്കണമെന്നതാണ് ഓർത്തഡോക്സ് രീതി.

*"പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ*
*സന്താപത്തോടേകാഗ്രം*
*ചിന്തകളെ കടിഞ്ഞാണിട്ട്*
*ചിത്തത്തിൽ നിർത്തീടേണം."* എന്നാണ് സഭ പഠിപ്പിക്കുന്നത്.

മലങ്കരസഭയിൽ നിലവിലുള്ളത് സുറിയാനി ആരാധനയുടെ തർജ്ജിമകളാണ്. അതിനാൽ നമ്മുടെ ആരാധനാഗാനങ്ങളിൽ നിറഞ്ഞുനിൽക്കുന്നത് സുറിയാനി സ്വാധീനമാണ്. ഈ ആരാധനാഗാനങ്ങൾക്ക് കാവ്യാത്മകതയും താളാത്മകതയും നൽകി ആരാധനാസാഹിത്യമാക്കുന്നതിൽ പ്രധാനപങ്കുവഹിച്ചത് യശ:ശരീരനായ സഭാ കവി വെണ്ണിക്കുളം ***സി.പി. ചാണ്ടി***സാറാണ്. "***മലങ്കരസഭയുടെ സ്വർഗ്ഗീയകിന്നരം***" എന്നു വിളിക്കപ്പെടുന്ന ചണ്ടിസാറാണ് മലങ്കരസഭയിൽ ഇന്നു നിലവിലിരിക്കുന്ന ആരാധനനാഗീതങ്ങൾ എല്ലാം തന്നെ ഭാഷാന്തരം ചെയ്തു സഭയ്ക്കു സമർപ്പിച്ചത്. സംസ്കൃതം, മലയാളം, സുറിയാനി എന്നീഭാഷകളിൽ പണ്ഡിതനായിരുന്ന ചാണ്ടിസാർ ഈ മൂന്നു ഭാഷകളെയും സമന്വയിപ്പിച്ചാണ് അത്യധികം സമ്പുഷ്ടമായ രീതിയിൽ ആരാധനാഗാനങ്ങൾ പരിഭാഷപ്പെടുത്തിയത്.



*മലങ്കരസഭയുടെ സ്വർഗ്ഗീയകിന്നരം: സഭാകവി സി.പി. ചാണ്ടിസാർ*

1940-കളിൽ കോട്ടയം പഴയസെമിനാരിയിൽ താമസിച്ചുകൊണ്ട് പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുഗ്രഹാശിസ്സുകളോടെ ചാണ്ടിസാർ സുറിയാനിയിലുള്ള ആരാധനാഗീതങ്ങൾ തർജ്ജമ ചെയ്തു തുടങ്ങി. തുടർന്ന് വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ), മലങ്കര മല്പാൻ കോനാട്ട് ഏബ്രഹാം കത്തനാർ എന്നിവരുടെ നിർദ്ദേശവും സഹകരണവും ആർജിച്ചു.

"ഇങ്ങനെ അദ്ദേഹം (സി.പി. ചാണ്ടി) വിരചിച്ച ആരാധനാഗാനങ്ങൾ ഓർത്തഡോക്സ് സഭയ്ക്കു പുറമെ അന്ത്യോക്യരും റീത്തുകാരും തൊഴിയൂർ സഭക്കാരുമൊക്കെ ഉപയോഗിക്കുന്നുവെന്നത് നമുക്ക് അഭിമാനകരമാണല്ലോ" എന്നാണ് ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി രേഖപ്പെടുത്തിയിരിക്കുന്നത്.

ഇതരസഭക്കാർ നമ്മുടെ ആരാധനാസംഗീതം കോപ്പിയടിച്ചതിനെപ്പറ്റി ചാണ്ടിസാർ തന്നെ പരിഹസിച്ചിട്ടുണ്ട്: "നമ്മുടെ പാട്ടുകളുടെ ഞെട്ടും വാലുമൊക്കെ മുറിച്ച്, രണ്ടു പുറത്ത് മൂന്നു വാക്കിനു വ്യത്യാസം വരുത്തി അച്ചടിച്ചിരിക്കുകയാണ് ഇവർ."

എന്തായാലും ഒരു കാര്യം ഓർക്കേണ്ടതുണ്ട്. നല്ലതെന്തിനെയും കോപ്പിചെയ്യുകയോ അനുകരിക്കുകയോ ചെയ്യുക എന്നത് മനുഷ്യസഹജമാണ്. നമ്മുടെ ആരാധനാഗാനങ്ങളും സംഗീതവും ഏറ്റവും ശ്രേഷ്ഠമാണെന്നതിന് ഇതിനേക്കാൾ വലിയ തെളിവ് വേറെന്തു വേണം?

അതീവ ശ്രദ്ധയോടെ, ഭാവവും രാഗവും അർത്ഥവും സമന്വയിപ്പിച്ച്, ഭക്തിസാന്ദ്രത തുളുമ്പുന്നവയായി ചിട്ടപ്പെടുത്തിയിട്ടുള്ള നമ്മുടെ ആരാധനാഗാനങ്ങളും സംഗീതവും മലങ്കരസഭയുടെ അമൂല്യസമ്പത്താണ്. എന്നാൽ ഈ അമൂല്യസ്വത്ത് കാത്തുസൂക്ഷിക്കുന്നതിൽ നാം എത്രത്തോളം ഉത്സുകരും ബോധവാന്മാരുമാണ് എന്നു പരിശോധിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

നൂതനമോ വിദേശീയമോ ആയതൊക്കെ ഏറെ മെച്ചമോ 'ഫാഷണബിളോ' ആണെന്ന തോന്നലിൽ അവയെ അനുകരിക്കാനുള്ള ചിലരുടെ വെമ്പൽ ഒരുവശത്ത്; ചരിത്രവും പാരമ്പര്യവും വിശ്വാസാധിഷ്ഠിതമായ അനുഷ്ഠാനങ്ങളും തനിമ ചോർന്നുപോകാതെ കാത്തു സൂക്ഷിക്കുന്നതിലുള്ള അലസത മറുവശത്ത്; ഇലക്ട്രോണിക് മാധ്യമങ്ങൾ വഴിയും മറ്റും വീടുകളിലെത്തുന്ന 'പ്രഘോഷണ' സംസ്കാരത്തിന്റെ മേമ്പൊടി ഏറ്റവും മുകളിൽ; ഇങ്ങനെ പലവിധ സ്വാധീനങ്ങളിൽ അകപ്പെട്ടുവലയുന്ന വിശ്വാസിക്ക് മാതൃസഭയുടെ വ്യക്തിത്വവും സ്വത്വവും തനിമയും സ്വാതന്ത്ര്യവും ചോർന്നു പോകുന്നതിനെപ്പറ്റി ചിന്തിക്കാൻ കഴിയാതെ പോകുന്നു.

കാസറ്റു ഗാനങ്ങളുടെ പ്രളയം സൃഷ്ടിച്ച പുതിയ സംസ്കാരത്തിലേക്ക് ചിലരെങ്കിലും ആകർഷിക്കപ്പെട്ടുപോയിട്ടില്ലേ എന്ന് നമ്മുടെ ചില പള്ളികളിലെ ഇന്നത്തെ ഗാനാലാപനരീതി കേട്ടാൽ തോന്നിപ്പോവും. ***'യാചിക്കേണ്ടും സമയമിതാ..'*** എന്നു തുടങ്ങുന്ന കുർബാന ക്രമത്തിലെ അപേക്ഷയുടെയും യാചനയുടെയും സ്വരം ധ്വനിപ്പിക്കേണ്ട പാട്ട് ആനന്ദത്തിന്റെയോ ഉണർവിന്റെയോ പ്രതീതി ധ്വനിപ്പിക്കുന്ന രീതിയിൽ മാറ്റിപാടിയാൽ അതു ശരിയല്ല എന്നു പറയാൻ താത്പര്യമുള്ളവർ നമ്മുടെയിടയിൽ കുറഞ്ഞു വരുന്നു.

സമ്പൂർണ്ണ ജനപങ്കാളിത്തമുള്ള ആരാധനയാണ് ഓർത്തഡോക്സ് സഭയുടേത്. പുരോഹിതരും ശുശ്രൂഷകരും നടത്തുന്ന പ്രാർത്ഥനകൾക്കും വായനകൾക്കുമെല്ലാം പ്രതിവാക്യങ്ങൾ വിശ്വാസികൾ ഗദ്യമായോ പദ്യമയോ ഏറ്റു ചൊല്ലുന്ന രീതിയാണ് നമ്മുടേത്. *"ഞാൻ എന്റെ വായ് കൊണ്ട് യഹോവയെ പുകഴ്ത്തും"* എന്ന വേദവാക്യം ഇവിടെ പ്രാവർത്തികമാകുകയാണ്. പക്ഷേ ഇന്ന് വിശ്വാസികളുടെ സ്വരം കുറഞ്ഞു പോകുകയും വാദ്യോപകരണങ്ങളുടെ ആരവം ഉയർന്നു നിൽക്കുകയും ചെയ്യുന്ന സ്ഥിതിയാണ് പല പള്ളികളിലും. വിശ്വാസികളിൽ എത്രശതമാനം വായ് തുറന്ന് ഗാനങ്ങളും പ്രതിവാക്യങ്ങളും ഏറ്റു ചൊല്ലാറുണ്ട് എന്ന ചോദ്യം ഇന്ന് ഏറെ പ്രസക്തമാണ്. സി.പി. ചാണ്ടി സാറിന്റെ ജീവചരിത്രപുസ്തകത്തിലെ ഒരു പരാമർശം ഇന്നും സജീവമായി നിൽക്കുന്നു:

*"വായിക്കാത്തവരും പാടാത്തവരുമായ സഭാംഗങ്ങൾക്കു മൃഗീയ ഭൂരിപക്ഷമുള്ള മലങ്കരസഭ ഗാനങ്ങളിലൂടെയും സ്തുതിപ്പുകളിലൂടെയും സത്യങ്ങൾ ശരിയായി മനസ്സിലാക്കുകയോ നിത്യജീവിതത്തിൽ പ്രയോഗിക്കുകയോ ചെയ്യുന്നില്ല... ഞായറാഴ്ച പള്ളികളിൽ വരുന്ന സഭാംഗങ്ങളിൽ തൊണ്ണൂറ്റിയൊമ്പതു ശതമാനവും ആദ്ധ്യാത്മിക പ്രസിദ്ധീകരണങ്ങളുടെ കാര്യത്തിൽ അക്ഷര വിരോധികളായിരിക്കും. പള്ളിയിൽ വരാത്തവരെപ്പറ്റി പറയേണ്ടതുമില്ല. പള്ളിച്ചെലവിൽ വാങ്ങിവച്ചിരിക്കുന്ന കുർബാനക്രമം പോലും എടു ത്ത് ഒരു മണിക്കൂർ കൈയിൽ പിടിച്ച് ആരാധനയിൽ അർത്ഥവത്തായി പങ്കെടുക്കുവാനോ പ്രതിവാക്യങ്ങൾ യഥാസമയം ഉരുവിടുന്നതിനോ സഭാംഗങ്ങളിൽ പലരും ഇന്നും വിമുഖത കാട്ടുന്നു."* (പേജ് 11-12, ***സഭാകവി സി.പി. ചാണ്ടി-മലങ്കര സഭയുടെ സ്വർഗ്ഗീയ കിന്നരം,*** കെ.വി. മാമ്മൻ, ജോയ്സ് തോട്ടയ് ക്കാട്, കോട്ടയ്ക്കൽ പബ്ളിക്കേഷൻസ്, കോട്ടയം).

ഇതാണു സ്ഥിതിയെന്നതിനാൽ, ആരാധനകൾ വാദ്യോപകരണങ്ങളുടെ ആരവത്തിൽ മുങ്ങിപ്പോവുകയോ ഗീതങ്ങൾ നിർദ്ദിഷ്ട രാഗത്തിൽ പാടാതിരിക്കുകയോ ചെയ്താൽ പലർക്കും യാതൊരു ഇഷ്ടക്കേടും തോന്നാറില്ല. അല്ലെങ്കിൽ തന്നെ, ആയിരം വാട്സിന്റെ ശബ്ദഘോഷത്തിൽ വാദ്യോപകരണങ്ങളുമായി നടത്തുന്ന തട്ടുപൊളിപ്പൻ "ഗാനശുശ്രൂഷ'കളും "സ്വർഗ്ഗീയ വിരുന്നു" കളും കണ്ടും കേട്ടും കാലിടറിയ വിശ്വാസിക്ക് ഓർത്തഡോക്സ് പള്ളിയിലെ അനുതാപത്തിന്റെയും യാചനയുടെയും "ദീന"സ്വരം പിടിക്കാതെ വന്നാൽ അത്ഭുതപ്പെടാനില്ല.

കത്തോലിക്കാസഭയിലും ഈ സ്ഥിതി വിശേഷമുണ്ട്. അതിനൽ, ബെനഡിക്ട് പതിനാറാമൻ മാർപാപ്പ ഈ പ്രവണതയ്ക്കെതിരെ അടുത്തകാലത്ത് ആഞ്ഞടിച്ചു: "പരമ്പരാഗത സംഗീതത്തിലേക്ക് ക്രൈസ്തവ സഭ തിരികെ പോകണമെന്ന് വത്തിക്കാനിലെ സെ. പീറ്റേഴ്സ് ബസിലിക്കയിൽ ബിഷപ്പുമാരുടെയും വൈദികരുടെയും യോഗത്തിൽ അദ്ദേഹം ആഹ്വാനം ചെയ്തു. ഇലക്ട്രിക്ക് ഗിറ്റാറുകളും സ്ഫോടനാത്മക ശബ്ദമുതിർക്കുന്ന വാദ്യങ്ങളും ഉപേക്ഷിച്ച് ഇനി മുതൽ ഗായകസംഘങ്ങളുടെ പരമ്പരാഗത സ്വരം ഉയരണമെന്ന് മാർപാപ്പ ഉദ്ബോധനം ചെയ്തു. ഗ്രിഗറി മാർപാപ്പയുടെ കാലത്ത് രൂപംകൊണ്ട സംഗീതം തിരിച്ചുകൊണ്ടുവരാനുള്ള ശ്രമത്തിന് സെ. പീറ്റേഴ്സ് ബസിലിക്കയിൽത്തന്നെ തുടക്കമിട്ടു" (മലയാള മനോരമ, 2008 മാർച്ച് 14).

നമ്മുടെ സഭയിലും ഇതിന്റെ ആവശ്യകത മനസ്സിലാക്കി ചില നിയന്ത്രണങ്ങളും മാർഗനിർദ്ദേശങ്ങളും പ. സുന്നഹദോസ് ഏർപ്പെടുത്തിയിട്ടുണ്ട്. പള്ളി കൊയറുകൾ റജിസ്റ്റർ ചെയ്യണമെന്നും പാട്ടുപുസ്തകങ്ങൾക്ക് സഭയുടെ അംഗീകാരം തേടിയിരിക്കണമെന്നും മറ്റും നിബന്ധനകൾ ആയിക്കഴിഞ്ഞു.

സഭയുടെ ആരാധനാസംഗീത വിഭാഗമായ **"ശ്രുതി"** ഈ രംഗത്ത് ദീർഘവീക്ഷണത്തോടെ പ്രവർത്തിക്കുവാൻ മുൻകൈ എടുക്കണം. ഗാനങ്ങൾക്കും രാഗങ്ങൾക്കും ഏകീകൃത രൂപവും ഭാവവും ഉറപ്പാക്കുവാൻ 'ശ്രുതി' യുടെ പ്രവർത്തകർ ഊന്നൽ നൽകണം. സഭയുടെ വ്യക്തിത്വവും തനിമയും തുളുമ്പുന്നതും ആത്മാവിഷ്കാരത്തിന്റെ കണ്ണാടിയുമായ ആരാധനാസംഗീതം സഭാപിതാക്കന്മാരും നമ്മുടെ മുൻതലമുറകളും നമുക്കു കൈമാറിയതുപോലെ അതിന്റെ മഹനീയതയ്ക്ക് ഒട്ടും കോട്ടംതട്ടാതെ നമ്മുടെ കുട്ടികൾക്കും ഭാവി തലമുറകൾക്കും കൈമാറുവാൻ 'ശ്രുതി' ശ്രദ്ധിക്കണം. ഗാനങ്ങൾ "അങ്ങനെയും പാടാം" എന്ന കാഴ്ചപ്പാട് ഒരു "ലൈസൻസാ"യി വ്യാഖ്യാനിക്കാൻ ഇടയാകും. അത് പാരമ്പര്യവും പുരാതനത്വവുമുള്ള സഭയ്ക്ക് യോജിച്ചതല്ല.

ഇക്കാര്യത്തിൽ മാർത്തോമ്മാ സഭയിൽ സംഭവിച്ചത് നമുക്കൊരു പാഠമായിരിക്കേണ്ടതാണ്. ആംഗ്ലേയ മിഷനറിമാരുടെ സ്വാധീനത്തിലകപ്പെട്ട 'നവീകരണ' പ്രസ്ഥാനക്കാർ തങ്ങളുടെ പ്രാർത്ഥനാക്രമങ്ങളും ധ്യാന കീർത്തനങ്ങളും സംഗീതവുമൊക്കെ ആഗ്ലേയ രീതിയിലേക്ക് തിരിച്ചുവിടാൻ തുടങ്ങി. നവീകരണസഭകൾ ആദ്യകാലത്ത് പ്രസംഗയോഗപന്തലുകളിലും നമസ്കാരവേദികളിലും വീട്ടുപ്രാർത്ഥനകളിലും അവയ്ക്ക് പ്രവേശനം നൽകി. ഒടുവിൽ ആരാധനകളിലും അവയ്ക്ക് ഉൾപ്രവേശനം നൽകി.

മാർത്തോമ്മാ സഭ അതിന്റെ സമ്പന്നമായ നമസ്കാരക്രമങ്ങളെ പരിത്യജിച്ച് ഇത്തരം കീർത്തനങ്ങളെയും ഗാനങ്ങളെയും ആരാധനയുടെ ഭാഗമാക്കി. പാട്ടും വായനയും പ്രാർത്ഥനയും എന്ന ശൈലി ഇപ്രകാരം ഉരുത്തിരിഞ്ഞു വന്നതാണ്. പ്രാർത്ഥനകൾ ഒട്ടുമിക്കതും വാചാപ്രാർത്ഥനകളായി. ഗാനങ്ങൾ അവസരോചിതമല്ലാതെ തെരഞ്ഞെടുക്കുക മൂലം ആരാധനകളിലെ ഐകരൂപ്യം ഏറെക്കുറെ നഷ്ടമായി. (എന്നിരുന്നാലും കൂദാശാനുഷ്ഠാനങ്ങളിൽ സുറിയാനി ഗാനങ്ങളുടെ വിവർത്തിത രൂപങ്ങളും സുറിയാനി രാഗങ്ങളും അവർ നിലനിർത്തി). ഒന്നര നൂറ്റാണ്ടിനു ശേഷം, തങ്ങൾ നഷ്ടപ്പെടുത്തിയ ഗാനസാഹിത്യത്തിന്റെ മൂല്യവും പകരം സ്വീകരിച്ചവയുടെ അപര്യാപ്തതയും മാർത്തോമ്മാ സഭ തിരിച്ചറിഞ്ഞു തുടങ്ങിയിരിക്കുന്നു. ഒരിക്കൽ പരിത്യജിച്ച പ്രതിദിന നമസ്കാരം അവർ വീണ്ടും പഠിച്ചു തുടങ്ങിയിട്ടുണ്ട്. എന്തിന്, **'മാർത്തോമ്മാ സഭ'** എന്ന പേരു തന്നെ അടുത്ത കാലത്ത്, **'മലങ്കര മാർത്തോമ്മാ സുറിയാനി സഭ'** എന്നാക്കി മാറ്റിയിരിക്കയാണ്!

"സ്നാപക യോഹന്നാൻ," "ജ്ഞാനസുന്ദരി"തുടങ്ങിയ സിനിമകളിലെ ചില പാട്ടുകൾ കടമെടുത്ത് അവയെ തങ്ങളുടെ ആരാധന ഗാനങ്ങളാക്കി മാറ്റിയ സഭകളും കേരളത്തിലുണ്ടെന്ന് ഓർക്കണം. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആ ഗതികേടുണ്ടായിട്ടില്ല എന്ന കാര്യം നാം അഭിമാനത്തോടെ കാണേണ്ടതാണ്.

ഒരു കാലത്ത്, നമ്മുടെ പള്ളികളുടെ സമീപത്തു കൂടി പോകുന്നവർ നമ്മുടെ ആരാധനാ ഗീതങ്ങളുടെ ഇമ്പവും ഈണവും കേട്ട് അതൊരു ഓർത്തഡോക്സ് പള്ളിയാണെന്ന് വേഗം തിരിച്ചറിയുമായിരുന്നു. ***"യജമാനൻ വരുമന്നേരത്തുണർവ്വുള്ളോരായ് തൻ"*** എന്ന പാട്ടുകേൾക്കുമ്പോൾ കുർബാനകഴിഞ്ഞ് കൈമുത്തു നടക്കുകയാണെന്നും മനസ്സിലാവുമായിരുന്നു. ഇന്ന് ഇതൊക്കെ അത്ര ഉറപ്പിച്ചു പറയാൻ കഴിയുമോ?

ഈയിടെ മലങ്കര റീത്തുകാരുടെ ഒരു ശവസംസ്കാര ശുശ്രൂഷയിൽ പങ്കെടുക്കാനിടയായി. ശുശ്രൂഷകളും ഗാനങ്ങളും രാഗങ്ങളും വായനകളുമെല്ലാം ഓർത്തഡോക്സ് സഭയിൽ നിന്ന് അപ്പാടെ പകർത്തിക്കൊണ്ടുപോയത്. പക്ഷെ അവർ അവയുടെ തനിമ ഒട്ടും ചോർന്നു പോകാതെയാണ് ചൊല്ലിയത്. ശുശ്രൂഷ കഴിഞ്ഞ് പുരോഹിതൻ കൈമുത്തു നടത്തിയപ്പോൾ പാടിയ ഗാനം ഏതാണെന്നോ?

*"കരുണാക്കടലേ ഞാൻ നോക്കും*
*ദേവാ തനായാ എൻ പാപം പെരുകി*
*പിഴകൾ വർദ്ധിച്ചയ്യയ്യോ."*

എത്ര ശ്രുതി മധുരവും അർത്ഥവത്തുമായ ഗാനം! ഇന്ന് നമ്മുടെ എത്ര പള്ളികളിൽ കൈമുത്തു വേളയിൽ ഇത്തരം അനുതാപവും ഭക്തിയും സ്പുരിക്കുന്ന ഗീതങ്ങൾ പാടാറുണ്ട്? പലപ്പോഴും കേൾക്കുക, കാസറ്റുഗാനങ്ങളുടെ പ്രതീതിയുളവാക്കുന്നതും അവസരോചിതമല്ലാത്തതുമായ പാട്ടുകളാണ്. വാദ്യോപകരണങ്ങളുടെ അതിപ്രസരം മുന്നിട്ടു നിൽക്കുന്ന അന്തരീക്ഷത്തിലാണ് വിശ്വാസി പള്ളിയിൽ നിന്നു പലപ്പോഴും പുറത്തേക്കിറങ്ങുക.

ആരവങ്ങൾക്കു 'ജയ്ഹോ' പാടുന്ന സ്ഥിതി!



# The New Seminary

■ Dn. Ferdinand Pathros

**The St. Thomas Orthodox Theological Seminary, Nagpur established a decade ago encompasses a national vision for the Malankara Orthodox Church**

The Malankara Orthodox Syrian Church took a historic step in February 1995 when the Holy Episcopal Synod decided to establish a seminary in the heart of the Indian subcontinent. Distinct from the Old Seminary at Kottayam founded in 1815, it was meant to cater to the needs of the Diaspora parishes scattered across the country and to promote missionary spirit in a multi-religious context.



*St. Thomas Orthodox Theological Seminary, Nagpur*

The new Seminary started functioning on September 14, 1995 from the St. Thomas Ashram, Bhilai, with the late H.G. Stephanos Mar Theodosius, Metropolitan of Calcutta Diocese as its Principal. In July 1996, the Holy Synod conferred autonomous status on it, naming the new seminary as the St. **Thomas Orthodox Theological Seminary** (STOTS).

A more central location, equally accessible to the four dioceses of Delhi, Bombay, Calcutta and Madras for the seminary was sought and Nagpur was chosen as the ideal location. Fifteen acres of land was purchased in Kamaleshwar, about 25 kms away from the Nagpur city. On July 7, 1999 the seminary started functioning (only for that summer semester) at the Nagpur St George Orthodox Church premises with Fr. Dr. Reji Mathew as its new Principal.

By 9th November 1999, the faculty and students moved to the permanent seminary campus built in Kamaleshwar. A new hostel was consecrated by H.G. Thomas Mar Timotheos, Catholicos-designate, on 7th December. While the first batch of graduates left STOTS by April 2000, the formal first convocation conferring the Graduate in Sacred Theology (GST) and Bachelor of Christian Studies (BCS) degrees on them was held in February 2004. Earlier, by January 2003, the seminary had gained affiliation to Serampore University for offering Bachelor of Divinity (BD) degree,

In July 2005, the Holy Synod permitted STOTS to admit girls (and this year the institution has a female student as well). Non-Orthodox students also make use of the academic facility at STOTS. On an average, STOTS has 45 students and 7 resident faculty. Guest Professors include four of our Church Bishops. Various aspects of theology, Biblical studies, Church history, religion and Christian ministry are covered through numerous papers. Orthodox students who successfully complete their fourth year are ordained as sub-deacons. The seminary is housed in a butterfly shaped building and has a farm of its own. The uniqueness of the life here is that the language of conversation and worship rotates form Malayalam to English to Hindi.



*Seminary Principal Fr. Dr. Reji Mathew*

Among the many activities taken up by the Seminary, the most important one is a charitable project known as ***Prerana Niketan***, a school for mentally challenged children of nearby villages where about forty children are taught by trained teachers.

***Sahayatra STOTS,*** a bimonthly publication of the seminary, gives valuable information about faith and traditions of our Church. Sunday School curriculum for the four dioceses outside Kerala was developed under the supervision of the Seminary faculty and a few books in English have already been published. Steps are being taken to translate our prayers and hymns into various local languages; the liturgical service in Hindi prepared by STOTS has won wide praise. The seminary publishes booklets on OVBS programme every year, which have been useful for parishes outside Kerala. STOTS also conducts seminars and organises leadership-training camps for the youth of our four metro dioceses.

The seminary has taken various initiatives to address contemporary needs. As more youngsters prefer studying and working outside Kerala, the challenges before STOTS will also multiply. With the opening of STOTS we have begun a new chapter in the 2000-year old history of our Church. This institution can go a long way with the prayers and support from all quarters of our Church. God Almighty in His great wisdom has set His true believers on a new course to build a national Orthodox Church and STOTS is a landmark in that direction.



*Seminary Chapel*

*(The author is Associate Director of MGOCSM. He is a former student of STOTS, Nagpur and his native parish is St. George Orthodox Valiyappally, Palarivattom. email: mgocsmsecretariat@yahoo.co.in)* ✸

വേദവിചാരം



# പുരോഹിത ശുശ്രൂഷ ക്രിസ്തുവിൽ അവസാനിച്ചുവോ?

■ ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്

*"നീ നില്ക്കുന്ന സ്ഥലം വിശുദ്ധമാകയാൽ കാലിൽ നിന്ന് ചെരിപ്പ് അഴിച്ചു കളയുക" എന്ന് യഹോവ കല്പിച്ചു. (പുറ. 3:5). അതിവിശുദ്ധസ്ഥലമായ മദ്ബഹായിൽ ശുശ്രൂഷ ചെയ്യുന്ന പുരോഹിതൻ പാദരക്ഷ ഉപയോഗിക്കുന്നത് എന്തുകൊണ്ട്?*

*2. "മൂടുപടം ഇട്ട് പ്രാർത്ഥിക്കുകയോ പ്രവചിക്കുകയോ ചെയ്യുന്ന ഏത് പുരുഷനും തന്റെ തലയെ അപമാനിക്കുന്നു. പുരുഷൻ ദൈവത്തിന്റെ പ്രതിമയും തേജസ്സും ആകയാൽ മൂടുപടം ഇടേണ്ടതില്ല" (1 കൊരി. 11:7). പുരോഹിതന്മാർക്ക് മേൽപറഞ്ഞ നിയമം ബാധകമല്ലാത്തത് എന്തുകൊണ്ട്? എല്ലാ ക്രൈസ്തവരും (പുരോഹിതരും അൽമായരും) രാജകീയ പുരോഹിതവർഗ്ഗത്തിൽ പെട്ട വരാണല്ലോ?* **–മോളി പീറ്റർ, പാലാരിവട്ടം**

**ഉത്തരം 1 :** യഹോവയായ ദൈവം മോശയോട് കാലിൽ നിന്ന് ചെരിപ്പ് അഴിച്ചുവെയ്ക്കാൻ പറഞ്ഞതിനേയും മദ്ബഹായിൽ പട്ടക്കാർ ചെരിപ്പ് ധരിക്കുന്നതിനേയും പരസ്പരം ബന്ധപ്പെടുത്തി വ്യാഖ്യാനിക്കേണ്ട ആവശ്യമില്ല. കാരണം, ഇത് രണ്ടും പലരും ചിന്തിക്കുന്നതുപോലെ ഒരേ കാര്യമല്ല. ഇവ രണ്ട് വ്യത്യസ്ഥമായ സാഹചര്യങ്ങളിൽ പരസ്പര ബന്ധമില്ലാത്ത രണ്ട് കാര്യങ്ങളാണ്. പള്ളിയിൽ വരുന്നവർ കാലിൽ നിന്ന് ചെരിപ്പ് അഴിച്ചുവയ്ക്കുവാൻ ഈ വാക്യത്തെ ഉപയോഗിക്കുന്നതും ശരിയായ കാര്യമല്ല. ന്യായപ്രമാണകാലത്ത്, വീണ്ടെടുപ്പ്, കൈമാറ്റം എന്നിവ നടത്തുമ്പോൾ ചെരിപ്പൂരി മാറ്റിവയ്ക്കുന്നത് ഒരു പതിവായിരുന്നു. രൂത്ത് 4:7–ൽ ഇതിന്റെ സൂചന നാം കാണുന്നുണ്ട്. മോശയെ ദൈവം വിളിക്കുന്നത്, മിസ്രയീമിൽ നിന്ന് തന്റെ ജനത്തെ വീണ്ടെടുക്കുന്നതിന്, മോശയെ അയക്കുവാനായിട്ടായിരുന്നു. മോശയും ദൈവവുമായി ഒരു ഉടമ്പടിയാണ് ഇവിടെ നടക്കുന്നത് (പുറ. 3:8). ഉടമ്പടിയുടെ ഭാഗമായിട്ടാണ് മോശ ചെരിപ്പ് ഊരിവച്ചതിനെ പഠിക്കേണ്ടത്. **ആയത് സമർപ്പണത്തിന്റെയും ബഹുമാനത്തിന്റെയും അനുസരണത്തിന്റെയും അടയാളമായിരുന്നു.**

നമ്മുടെ വിശ്വാസപ്രകാരം പുരോഹിതന്മാർ ക്രിസ്തുവിന്റെ സ്ഥാനപതികൾ ആണ് (എഫേ. 6: 19–20, 2കൊരി. 5: 20). അവർ ശുശ്രൂഷക്കായി അയക്കപ്പെട്ടപ്പോൾ വടിയും ചെരിപ്പും എടുത്തു കൊള്ളുവാൻ കല്പിക്കുകയും ശിഷ്യന്മാർ ചെരിപ്പും എടുത്തുകൊള്ളുവാൻ കല്പിക്കുകയും ശിഷ്യന്മാർ ചെരിപ്പ് ധരിക്കുകയും ചെയ്തു. (മർക്കോസ് 6:8). പുതിയനിയമ ശുശ്രൂഷയിൽ ഒരുക്കത്തെ ക്കാണിക്കുവാനും, കർത്താവിന്റെ പ്രതിനിധിയായ പുരോഹിതൻ, ജഢിക ശക്തികളേയും സർപ്പത്തേയും ചവിട്ടി മെതിക്കുന്നതിന്റെ അടയാളമായി ചെരിപ്പ് ധരിക്കുവാനും സഭ കല്പിക്കുന്നു. എന്നാൽ അതിവിശുദ്ധ സ്ഥലമായ മദ്ബഹായിൽ വിശുദ്ധീകരിച്ച ചെരിപ്പ് മാത്രേ ഉപയോഗിക്കുവാൻ അനുവാദമുള്ളു. ഈ കാര്യം തിരുവചനകല്പനയായി തന്നെയാണ് നാം അനുഷ്ടിക്കുന്നത്. നമ്മുടെ വി. കുർബാനയുടെ നിഴലായ പെസഹായുടെ ക്രമത്തിൽ ഈ കാര്യം മറഞ്ഞു കിടക്കുന്നുണ്ട്. അര കെട്ടിയും ചെരിപ്പ് ഇട്ടും കൊണ്ടുവേണം പെസഹാ ഭക്ഷിക്കുവാനെന്ന ദൈവീക ക്രമീകരണം ചെരിപ്പ് ധരിക്കുന്നതിനെ വെളിവാക്കുന്നു. (പുറ. 12:11).

**ഉത്തരം 2:** ഈ ചോദ്യം ശക്തമായി നമ്മുടെ ജനത്തിന്റെയടുക്കൽ ഉന്നയിക്കുന്നത്, ചില കുടില ബുദ്ധികളുടെ കപട തന്ത്രമാണെന്ന് ഉറക്കെ പ്രഖ്യാപിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. (ചോദ്യകർത്താവിനെയല്ല ഉദ്ദേശിക്കുന്നത്). ക്രിസ്തുവിൽ പുരോഹിത ശുശ്രൂഷ അവസാനിച്ചുവെന്നും പുതിയനിയമ സഭയിൽ പൗരോഹിത്യം ഇല്ലായെന്നും വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന ഒരുവിഭാഗത്തിന്റെ വഞ്ചനാപരമായ ഒരു സമീപനം ഈ ചോദ്യത്തിൽ കാണുവാൻ നമുക്ക് കഴിയേണ്ടിയിരിക്കുന്നു. പുതിയനിയമ സഭയിൽ പുരോഹിതർ ഇല്ലെങ്കിൽ എല്ലാവരും പുരോഹിതരാണെന്ന് പഠിപ്പിക്കുന്നത് യുക്തിഭംഗം ഉള്ളതാണെന്ന് ആർക്കാണ് ഗ്രഹിപ്പാൻ സാധിക്കാത്തത്.

വി. പൗലോസിന്റെ നടപടിക്രമം തെറ്റിച്ചുകൊണ്ട് എന്റെ സഭയിലെ ഒരു പുരുഷനും തല മൂടിക്കൊണ്ട് പ്രാർത്ഥിക്കുന്നില്ല. എന്നാൽ വി. പൗലോസിന്റെ മാതൃക പിമ്പറ്റിക്കൊണ്ട് പൂർവ്വന്മാരുടെ ദൃഷ്ടാന്തപ്രകാരം ആരാധിക്കുന്ന സഭ (2 തിമോ. 1:3–4). വിശുദ്ധാലങ്കാരവസ്ത്രത്തോടുകൂടെ (1ദിന. 16–29) വേണം ദൈവത്തെ ആരാധിക്കുവാൻ. ഈ വചനങ്ങളെ അവിശ്വസിക്കുന്നവർ, പൗരോഹിത്യം സഭയിൽ ഇല്ലായെന്ന് കപടമായി പഠിപ്പിക്കുന്നവർ, വചനസത്യമായി നാം നടത്തുന്ന ആരാധനയെയും വസ്ത്രാലങ്കാരത്തെയും കുറ്റം പറയുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. നമുക്ക് പൗരോഹിത്യവും വി. പൗലോസ് കാണിച്ചു തന്നെ പൂർവ്വന്മാരുടെ ദൃഷ്ടാന്തവും അതു പ്രകാരമുള്ള പൗരോഹിത്യവസ്ത്രാലങ്കാരവും ഉണ്ട്. ഇത് സത്യവചനാടിസ്ഥാനത്തിൽ നാം പിൻപറ്റിവരുന്ന പിതാക്കന്മാരുടെ പാരമ്പര്യമാണ്. അഭിഷേകം പ്രാപിച്ച പുരോഹിതന് പ്രത്യേക വസ്ത്രങ്ങൾ ഉണ്ടായിരിക്കണം. അതിൽ ഒന്നാകുന്നു തലയിൽ മൂടി വയ്ക്കുന്നത് (ലേവ്യ. 8:5–13, പുറ. 39:27–31, 28: 3–5). ഈ കാര്യങ്ങൾ പൂർവ്വന്മാരുടെ ദൃഷ്ടാന്തം (2 തിമോ. 1:3–4) തന്നെയാണ്. കൂടാതെ ഇവയെല്ലാം ഈ കാലത്തേക്ക് (പുതിയനിയമ സഭയ്ക്ക്) ദൃഷ്ടാന്തമാണെന്നും വചനം വ്യക്തമായി പഠിപ്പിക്കുന്നു. (എബ്രാ. 9:1–9 വായിക്കുക). ഇവയെല്ലാം സ്വർഗ്ഗീയത്തിന്റെ നിഴലും ദൃഷ്ടാന്തവും ആകുന്നു (എബ്രായർ: 8:5).

പുതിയനിയമ വിശ്വാസികൾ പുരോഹിത വർഗ്ഗമാണെങ്കിലും ശുശ്രൂഷ അനുഷ്ടിക്കുവാൻ അഭിഷേകം പ്രാപിക്കണം. **അഭിഷേകം പ്രാപിച്ച പുരോഹിതൻ വസ്ത്രാലങ്കാരത്തോടെ വേണം ദൈവസന്നിധിയിൽ നിൽക്കേണ്ടത്.** ചെരിപ്പും തലയിൽ ധരിക്കുന്ന വസ്ത്രവും (തൊപ്പിയും) ഈ അലങ്കാരങ്ങളിൽ ഉൾപ്പെടുന്നതും വചനാനുസരണമായുള്ളതും ആകുന്നു. എഴുതുവാൻ വളരെയുണ്ടെങ്കിലും സ്ഥലപരിമിതിമൂലം ചുരുക്കുന്നു. ✸

മാധ്യമലോകം

# മെത്രാനെതിരെ പ്രക്ഷോഭം: യാക്കോബായ വിഭാഗത്തിൽ അധികാര വടംവലി

യാക്കോബായ വിഭാഗം സീനിയർ മെത്രാപ്പോലീത്തായും മലബാർ ഭദ്രാസനാധിപനുമായ ഡോ. യൂഹാനോൻ മാർ പീലക്സിനോസിനെതിരെ വിശ്വാസികളിൽ ഒരു വിഭാഗം രംഗത്തു വന്നത് മാധ്യമങ്ങളിൽ റിപ്പോർട്ടു ചെയ്യപ്പെട്ടു. ഭദ്രാസനത്തിലെ സഭാനേതൃത്വവും ഒരു വിഭാഗം വിശ്വാസികളും തമ്മിൽ ഉടലെടുത്ത സ്വത്തുതർക്കം രൂക്ഷമായിരിക്കയാണ്. മാർ പീലിക്സിനോസിന്റെ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന ഫാ. ജോസ് വർഗീസ് ഭദ്രാസന സ്വത്തുക്കൾ സ്വന്തം പേരിലാക്കി മാറ്റിയതുമായി ബന്ധപ്പെട്ടാണ് പ്രശ്നങ്ങളുടെ തുടക്കം. ബിഷപ്പിന്റെ അറിവോടെയാണ് പ്രൈവറ്റ് സെക്രട്ടറി ഇത്തരം നടപടികൾ ചെയ്തതെന്നാരോപിച്ച് വിശ്വാസികൾ ചേർന്നു രൂപീകരിച്ച 'മലബാർ ഭദ്രാസന സംരക്ഷണ സമിതി' പ്രതിഷേധ സമരങ്ങളുമായി രംഗത്തു വന്നിരിക്കയാണ്.

യാക്കോബായ വിഭാഗം തലവന്റെ നിർദ്ദേശങ്ങൾ പോലും ബിഷപ് അവഗണിച്ചെന്നും അതിനാൽ അദ്ദേഹത്തെ ഭദ്രാസനചുമതലയിൽ നിന്ന് മാറ്റി നിർത്തണമെന്നും സമിതി സഭാ നേതൃത്വത്തിന് പരാതി നല്കി. ഭദ്രാസനത്തിനു കീഴിലുള്ള പല സ്ഥാപനങ്ങളുടെയും പ്രമാണങ്ങൾ പരിശോധിച്ചപ്പോൾ അവയെല്ലാം സഭാ നേതൃത്വത്തിന്റെ പേരിലല്ല, ഫാ. ജോസ് വർഗീസിന്റെ പേരിലാണെന്നു കണ്ടെത്തിയതോടെയാണ് പ്രതിഷേധം ശക്തമായത്.

പരാതിയെത്തുടർന്ന് ഫാ. ജോസ് വർഗീസിനെ വൈദിക ജോലികൾ ചെയ്യുന്നതിൽ നിന്ന് വിലക്കി ഉത്തരവിറങ്ങിയിട്ടുണ്ട്. ഇതിനിടെ തന്റെ നിയന്ത്രണത്തിലുള്ള സ്ഥാപനത്തിൽ അതിക്രമിച്ചു കയറി പതാക നാട്ടിയെന്നാരോപിച്ച് ഫാ. ജോസ് വർഗീസ് ഏതാനും വൈദികർക്കും വിശ്വാസികൾക്കുമെതിരെ പോലീസിൽ പരാതി നല്കിയിട്ടുണ്ട്.

ബിഷപ്പിനെ മാറ്റണമെന്ന ആവശ്യം മുറുകിയതിനെത്തുടർന്ന് മാർ പീലക്സിനോസ് കോട്ടയം പാമ്പാടിയിലുള്ള കുടുംബവീട്ടിലേക്ക് താമസം മാറ്റി. ആരോഗ്യപരമായ കാരണങ്ങളാണ് പറയുന്നതെങ്കിലും ജൂൺ ആദ്യവാരം പൗലോസ് മാർ ഐറേനിയോസ് എന്ന ബിഷപ്പിനെ ഭദ്രാസനത്തിന്റെ സഹായമെത്രാനായി നിയമിക്കുകയുണ്ടായി. പുതിയ മെത്രാൻ എത്തുന്നതോടെ കൂടുതൽ പ്രശ്നങ്ങൾക്ക് വഴിവയ്ക്കുമോ എന്ന ആശങ്കയുണ്ട്.

ഇതിനിടെ, മൊബൈലുകളിലൂടെ എസ്.എം.എസ്. പ്രവാഹവും ഉണ്ടായി. വിശ്വാസികൾ കൂട്ടമായി സഭ വിടാൻ ആലോചിക്കുന്നു, മലബാർ ഭദ്രാസനം പിളർപ്പിലേക്ക് തുടങ്ങിയ സന്ദേശങ്ങളാണ് എസ്.എം.എസ്. വഴി കൈമാറിയത്. നേരത്തെ ബിഷപ്പിനെതിരെ സംരക്ഷണ സമിതി നോട്ടീസ് വിതരണവും നടത്തിയിരുന്നു.

കേരളകൗമുദി, മാധ്യമം മുതലായ ദിനപ്പത്രങ്ങളും കൈരളി ടി.വി.യും മറ്റും മേൽപ്പറഞ്ഞ വാർത്തകൾ റിപ്പോർട്ടു ചെയ്തിരുന്നു. ഇതിനിടെ ജൂൺ 5-ലെ 'ജന്മഭൂമി' പത്രം ബിഷപ്പിനെതിരെ ഒട്ടേറെ സ്വഭാവഹത്യാപരമായ ആരോപണങ്ങളുമായി രംഗത്തു വരികയുണ്ടായി.

ഇപ്പോഴത്തെ സംഭവങ്ങൾ പക്ഷേ, പാത്രിയർക്കീസു വിഭാഗത്തിനുള്ളിൽ ഏറെനാളായി നടന്നു വരുന്ന അധികാര വടംവലിയുടെ തുടർച്ച മാത്രമാണെന്നു കാണാൻ കഴിയും. തോമസ് പ്രഥമന്റെ പിൻഗാമിയാകാൻ പല മെത്രാന്മാരും ശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളത് രഹസ്യമല്ല. അവരിൽ പ്രധാനികൾ ഏറ്റവും സീനിയറായ മാർ പീലക്സിനോസും 'സിനഡ്' സെക്രട്ടറിയും കൊച്ചി മെത്രാനുമായ ജോസഫ് മാർ ഗ്രിഗോറിയോസുമാണ്. പാത്രീയർക്കീസ് വിഭാഗത്തിലേക്കു മറുകണ്ടം ചാടിപ്പോയ ഡോ. ഏബ്രഹാം മാർ സേവേറിയോസും സീനിയോറിറ്റിയുടെ പേരിൽ 'കാതോലിക്കാ' സ്ഥാനം ഉന്നമിടുന്ന ആളാണ്. മാർ പീലക്സിനോസിനെതിരെ ഏറെ വർഷങ്ങളായി ഒരു ശീതസമരം തന്നെ സഭാ കേന്ദ്രത്തോടടുത്ത ചിലർ നടത്തിപ്പോരുകയായിരുന്നു. മാർ പീലിക്സിനോസിനെ ഒറ്റപ്പെടുത്താനും ശ്രമങ്ങളുണ്ടായി, ബിഷപ്പിനെതിരെയുള്ള പുതിയ ആരോപണങ്ങളുടെ നിജസ്ഥിതി എന്തു തന്നെയാണെങ്കിലും അധികാര വടംവലി മൂർച്ഛിക്കുകയാണെന്നുള്ള സൂചനകളാണ് പുറത്തു വന്നുകൊണ്ടിരിക്കുന്നത്. ✸

# ഇനി ശരണം കോൺഗ്രസ്

പാത്രിയർക്കീസ് വിഭാഗത്തിന്റെ തോമസ് പ്രഥമൻ ജൂൺ 1-ന് ഡൽഹിയിലെത്തി പ്രതിരോധമന്ത്രി ഏ.കെ. ആന്റണിയെ സന്ദർശിച്ചത് മിക്ക മുഖ്യധാരാ പത്രങ്ങളും പാത്രിയർക്കീസ് വിഭാഗത്തിന്റെ ഇന്റർനെറ്റ് മാധ്യമങ്ങളും ബോധപൂർവ്വം തമസ്കരിക്കുകയുണ്ടായി. എന്നാൽ ജൂൺ 2-ലെ 'മംഗളം' പത്രം സന്ദർശനത്തിന്റെ ഫോട്ടോ പ്രസിദ്ധീകരിച്ചിരുന്നു.

കേരള രാഷ്ട്രീയത്തിൽ ഏറെ നാളായി ഇടതു പക്ഷത്തോടുള്ള കൂറും വിധേയത്വവും സഹായ വാഗ്ദാനവും പരസ്യമായി പ്രഖ്യാപിച്ചുകൊണ്ടു പ്രസ്താവനകളിറക്കുകയും സമ്മേളനങ്ങളിലും മറ്റും ധിക്കാരസ്വരത്തിൽ ഉറക്കെ വിളിച്ചു പറയുകയും ചെയ്തു വന്നിരുന്ന പാത്രിയർക്കീസ് വിഭാഗ നേതൃത്വത്തിനേറ്റ കടുത്ത പ്രഹരമായിരുന്നു ഇക്കഴിഞ്ഞ പാർലമെന്റ് തിരഞ്ഞെടുപ്പു ഫലം. തിരഞ്ഞെടുപ്പിൽ തോറ്റ് അമ്പിപ്പോയ ഇടതുപക്ഷത്തിന്റെ കൂടെ നിന്നാൽ ഇനി വലിയ ഗുണമൊന്നുമില്ലെന്നു മനസ്സിലാക്കിയ സഭാനേതൃത്വം വർദ്ധിത വീര്യത്തോടെ തിരിച്ചുവന്ന കോൺഗ്രസിനോടു കൂടുന്നതാണു പ്രയോജനകരം എന്നു തിരിച്ചറിഞ്ഞിരിക്കുന്നു. ഇതിന്റെ പ്രതിഫലനമായിരുന്നു ഡൽഹി സന്ദർശനവും ആന്റണിയുമായുള്ള കൂടിക്കാഴ്ചയും എന്നാണ് നിരീക്ഷകരുടെ പക്ഷം. ✸

# അംഗീകാരമില്ലാത്ത പ്രഘോഷണക്കാർക്കെതിരെ കത്തോലിക്കാസഭ

ഇടവകകളിൽ വികാരിമാരുടെ അറിവോ സമ്മതമോ ഇല്ലാതെ പ്രവർത്തിക്കുന്ന പ്രാർത്ഥനാ ഗ്രൂപ്പുകൾക്കും വചനപ്രഘോഷണക്കാർക്കുമെതിരെ കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ (കെ.സി.ബി.സി.) ഇടയലേഖനം 2009 ഏപ്രിൽ 26-ന് കത്തോലിക്കാ സഭയുടെ കേരളത്തിലെ മൂന്നു റീത്തുകളിലെ (സീറോ മലബാർ, ലത്തീൻ, മലങ്കര) എല്ലാ പള്ളികളിലും വായിച്ചതായി പത്രങ്ങൾ റിപ്പോർട്ടു ചെയ്തിരുന്നു. കരിസ്മാറ്റിക്ക് പ്രസ്ഥാനങ്ങളുടെ ചുവടു പിടിച്ച് രൂപം കൊള്ളുന്ന സഭാവിരുദ്ധ പ്രസ്ഥാനങ്ങൾ സജീവമാകുന്നതായി ലേഖനത്തിൽ കുറ്റപ്പെടുത്തി. യേശുവിന്റെ പ്രബോധനത്തിനും സഭാപാരമ്പര്യങ്ങൾക്കും ചേരാത്തതും സഭയുടെ കരിസ്മാറ്റിക്ക് പ്രസ്ഥാനങ്ങളോടു ബന്ധമില്ലാത്തതുമായ ചിന്തകളും പ്രവണതകളും വിശ്വാസികൾക്കിടയിലുണ്ടെന്ന് ഇടയലേഖനം ചൂണ്ടിക്കാട്ടി. സ്വന്തം പ്രാർത്ഥനാ ഗ്രൂപ്പുകളുണ്ടാക്കുന്നവർ സഭാ പ്രബോധനങ്ങളെ തിരസ്കരിക്കുകയും തെറ്റായി വ്യാഖ്യാനിക്കുകയും ചെയ്യുന്നു. വെളിപാടും ദർശനവരവും രോഗശാന്തി ശുശ്രൂഷയും വാഗ്ദാനം ചെയ്യുന്നവരെ കരുതിയിരിക്കണം. വിശ്വാസികൾ ഇത്തരക്കാരുടെ പിടിയിൽ പെടാതിരിക്കാൻ ഇടവക വികാരിമാർ സൂക്ഷിക്കണമെന്നും ഇടയലേഖനം നിർദ്ദേശിച്ചു.

**-GM Bureau**

ജാലകം

# സ്പന്ദിക്കുന്ന വചനങ്ങൾ, ചിന്തകൾ



■ പോൾ മണലിൽ

**ഓ**ർത്തഡോക്സ് സഭയിലെ വേദശാസ്ത്ര ചിന്തകനും പണ്ഡിതനുമായ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലിത്താ എഴുതിയ അറുപതു ചിന്തകളുടെ സമാഹാരമാണ് *'വചനം സ്പന്ദിക്കുന്നു'* എന്ന ഗ്രന്ഥം. ജീവിതത്തിന്റെ മർമ്മരത്തെ തൊട്ടറിഞ്ഞ ദർശനങ്ങളുടെയും ആശയങ്ങളുടെയും ഒരു കലവറയാണ് ഈ രചന. ആത്മീയതയുടെ പുതിയൊരു തലം കണ്ടെത്താനുള്ള ത്വര മാർ ഐറേനിയോസിന്റെ ചിന്തകളിൽ എല്ലാം ദൃശ്യമാണ്. സത്താപരമായി മനസ്സിൽ കിടക്കുന്ന ചിന്തയുടെ തലം ഉയർത്താൻ സ്വാതന്ത്ര്യം ആവശ്യമാണെന്ന ബോധ്യമാണ് ഡോ. ഐറേനിയോസിന്റെ ദർശനത്തിന്റെ കാതൽ. ഈ സ്വാതന്ത്ര്യം ഉണ്ടാകേണ്ടതു ജീവിതവിശുദ്ധിയിൽ നിന്നും അറിവിൽ നിന്നുമാണ്. അതിനു നമ്മുടെ ചിന്തയിലും ബോധ്യത്തിലും വിശുദ്ധിയും വിവേകവും ജനിപ്പിക്കാനുള്ള വചനങ്ങളാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. ഈ പുസ്തകത്തിലെ ഉപന്യാസങ്ങളെ ജീവിത ചിന്തകൾ എന്ന സരണിയിൽ ഉൾപ്പെടുത്താമെങ്കിലും ഇതിന്റെ മനനമാധുര്യം വായനക്കാരിൽ പുതിയ ദാർശനികാനുഭവമാണ് സൃഷ്ടിക്കുന്നത്. ജീവിതത്തിന്റെ ഭിന്നമേഖലകളെ സസൂക്ഷ്മം നിരീക്ഷിച്ചതിന്റെയും സ്പർശിച്ചതിന്റെയും പ്രതിഫലനമാണ് ഇതിലെ ചിന്തകളെല്ലാം.

ഡോ. ഐറേനിയോസിന്റെ രചനാശൈലി മൗലികമാണ്. നാം ജീവിതത്തിൽ തിരിച്ചറിയാൻ വിട്ടുപോകുന്ന ചില ആഴമേറിയ സത്യങ്ങളുണ്ട്. നിത്യജീവിതത്തിൽ ഇത്തരം സത്യങ്ങളെ തിരിച്ചറിയാത്തതുകൊണ്ട് ജീവിതത്തിന്റെ ഉൾക്കാഴ്ച ആസ്വദിക്കാൻ കഴിയാത്തവരാണ് നമ്മൾ. ഡോ. ഐറേനിയോസ് അതിന് അർത്ഥവും മാനവും നൽകി ഈ കൃതിയിലൂടെ അതിലളിതമായി നമ്മുടെ ബോധമണ്ഡലത്തിൽ എത്തിക്കുന്നു. ഈ പുസ്തകത്തിന്റെ അവതാരികയിൽ ഡോ. മാത്യൂസ് ജോർജ് ചുനക്കര പറയുന്നത്, ദൈവ-മനുഷ്യസംസർഗത്തിന്റെ പൊരുൾ തേടുന്നതാണ് ഇതിലെ വചനങ്ങൾ എന്നാണ്. ദൈവ-മനുഷ്യന്റെ പൊരുൾ തേടിയവരാണ് ആദിമസഭാപിതാക്കന്മാരായ നിസ്സായിലെ മാർ ഗ്രിഗോറിയോസും മാർ ബസ്സേലിയോസും. അവരുടെ ദർശന പാരമ്പര്യം മലങ്കരസഭയിലെ പിതാക്കന്മാരിലൂടെ നമ്മൾ ആസ്വദിച്ചുകൊണ്ടിരിക്കുകയാണ്. പരിശുദ്ധ പരുമല തിരുമേനിയുടെയും പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെയും പാമ്പാടി തിരുമേനിയുടെയും പൗലൊസ് മാർ ഗ്രിഗോറിയോസിന്റെയും അട്ടച്ചാക്കൽ മാത്യൂസ് റമ്പാന്റെയും ജീവിതവും വിശ്വാസവും സസൂക്ഷ്മം അനുധാവനം ചെയ്യുന്നവർക്കു ആ ദർശന പാരമ്പര്യം കണ്ടെത്താൻ കഴിയും. ഡോ. ഐറേനിയോസ് അതിന്റെ ഒടുവിലത്തെ കണ്ണിയാണ്.

ഡോ. ഐറേനിയോസിന്റെ ചിന്തകൾ നമുക്കു സുപരിചിതമായ വിഷയത്തെക്കുറിച്ചാണ്. ഉദാഹരണമായി, ശബ്ദബാഹുല്യത്തെപ്പറ്റി ഒരു ചിന്തയുണ്ട്. ഡോ. ഐറേനിയോസ് അതിൽ ഇങ്ങനെ എഴുതുന്നു:




"സ്വന്തം വാക്കിനു കടിഞ്ഞാണിട്ടു നിയന്ത്രിക്കുന്നതു ജ്ഞാനലക്ഷണമാണെന്നാണ് വേദഭാഷ്യം. കേൾക്കാൻ അതിവേഗവും പറയാൻ താമസവും എന്നതാണല്ലോ നമുക്കുള്ള പ്രമാണം. വാക്കുകളുടെ ബാഹുല്യം ലോകത്തിൽ യാതൊരു അത്ഭുതവും വരുത്തിയിട്ടില്ല. മറിച്ച്, വാക്കുകളുടെ അടക്കവും മൗനത്തെ വരിക്കുന്നതും അതിശക്തിയുള്ളവ എന്ന് വ്യവഹരിക്കപ്പെടുന്നു...."

ഈ മട്ടിലാണ് ഓരോ ഉപന്യാസത്തിലെയും ചിന്തകൾ. ലക്ഷ്യം തെറ്റുന്ന നമ്മുടെ വിശ്വാസത്തെപ്പറ്റി പറയുമ്പോൾ ഡോ. ഐറേനിയോസ് ഓർമ്മപ്പെടുത്തുന്ന ഒരു സത്യം ഒരു പക്ഷെ നമുക്കു സ്വീകാര്യമായി തോന്നുകയില്ല - **ഈശ്വരനെ സ്വന്തം താല്പര്യത്തിനു വേണ്ടി മാത്രം ഉറ്റുനോക്കുന്ന രീതിയോട് അദ്ദേഹം വിയോജിപ്പ് പ്രകടിപ്പിക്കുന്നു. അവനവന്റെ വരുതിക്കു നിൽക്കുന്ന ദൈവത്തെ തേടുന്നവർക്കു പരാജയം വരുമ്പോൾ നിരാശ ഉണ്ടാകുമെന്നും അദ്ദേഹം മുന്നറിയിപ്പ് നൽകുന്നു.**

നിത്യജീവിതത്തിൽ ഉത്തരം തേടുന്നവർക്കു ചിന്തിക്കാൻ വക നൽകുന്നതാണ് ഇതിലെ ഓരോ രചനയും. സാമൂഹിക നീതി മുതൽ ഭക്തിവരെയുള്ള വിഷയങ്ങളാണ് ഡോ. ഐറേനിയോസിന്റെ ചിന്തക്കു വിഷയീഭവിക്കുന്നത്. ഓരോ ചിന്തയ്ക്കും അതിന്റേതായ മാധുര്യമുണ്ട്. അതു നമ്മെ പുതിയ ഒരു തലത്തിലേക്കുയർത്തുകയും ചെയ്യുന്നു.

***വചനം സ്പന്ദിക്കുന്നു (ഉപന്യാസങ്ങൾ, ജീവിതചിന്തകൾ)*** **• ഡോ. യാക്കോബ് മാർ ഐറേനിയോസ് • പ്രസാധകർ: സി.എസ്.എസ്. ബുക്ക്സ്, കുരിശുകവല, തിരുവല്ല • വില: 100 രൂപ.**

## നസ്റാണി ദേവാലയ വാസ്തുവിദ്യ

നസ്റാണി പൈതൃകമുള്ള ദേവാലയങ്ങളുടെ വാസ്തുവിദ്യാ പാരമ്പര്യത്തെപ്പറ്റി ചർച്ചചെയ്യുന്ന ഒരു ഗ്രന്ഥമാണിത്. പള്ളികളുടെ രൂപഘടനയിൽ വേദശാസ്ത്രപരമായ ഉൾക്കാഴ്ച കൂടാതെ പ്രാദേശിക സംസ്കാരത്തിന്റെ സ്വാധീനവും ഉൾക്കൊള്ളിച്ചുകൊണ്ടായിരുന്നു നസ്റാണി പൈതൃകമുള്ള ദേവാലയങ്ങൾ പണ്ട് കേരളത്തിൽ സ്ഥാപിച്ചിരുന്നത്. എന്നാൽ ഇപ്പോൾ ദേവാലയങ്ങൾ നിർമ്മിക്കുന്നതു ദിശാബോധമില്ലാതെയാണെന്ന തിരിച്ചറിവിനെ തുടർന്നാണ് ദേവാലയ നിർമ്മാണത്തിന്റെ നാനാവശങ്ങൾ ചർച്ച ചെയ്യുന്ന ഈ കൃതി തയ്യാറാക്കിയിരിക്കുന്നത്. നസ്റാണി ദേവാലയനിർമ്മാണ കാര്യത്തിൽ ഒരു രീതി ശാസ്ത്രം അനിവാര്യമാണെന്നു പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വേണ്ടി തയ്യാറാക്കിയ റിപ്പോർട്ടിൽ തോമസ് മാർ അത്താനാസിയോസ് മുമ്പു ചൂണ്ടിക്കാണിച്ചിരുന്നു. പ്രസ്തുത റിപ്പോർട്ട് പുതിയ ദേവാലയങ്ങൾ പണിയാൻ ഉദ്യമിക്കുന്നവർ വായിച്ചിരിക്കേണ്ട ഒന്നാണ്. ആ റിപ്പോർട്ടും പൗലോസ് മാർ ഗ്രിഗോറിയോസ്, ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. എബ്രാഹാം കോശി കുന്നുപുറത്ത്, എ.എം. മാത്യു, എം. കുര്യൻ തോമസ് എന്നിവർ എഴുതിയ ലേഖനങ്ങളും ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. വാസ്തുവിദ്യയിൽ അന്തർലീനമായിരിക്കുന്ന വേദശാസ്ത്രത്തെപ്പറ്റിയും ഓർത്തഡോക്സ് ചിന്തയിൽ ഉള്ള കലാദർശനത്തെപ്പറ്റിയും പൗലോസ് മാർ ഗ്രിഗോറിയോസ് എഴുതിയ ലേഖനങ്ങൾ എടുത്തു പറയേണ്ടതാണ്. മലങ്കരസഭയിലെ ദേവാലയങ്ങളെപ്പറ്റി കാര്യമായ പഠനങ്ങൾ ഒന്നും ഇതേവരെ നടന്നിട്ടില്ല. ഈ വഴിക്കു ചിന്തിക്കാൻ 'നസ്റാണി ദേവാലയ വാസ്തുവിദ്യ' ഒരു പ്രചോദനമാണ്.

*നസ്റാണി ദേവാലയ വാസ്തുവിദ്യ* • എഡിറ്റർ: **തോമസ് മാർ അത്താനാസിയോസ്** • എം.ഒ.സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം • പേജ് 96 • **വില: 50 രൂപ**

*ശേഷം 36-ാം പേജിൽ*

# സഭ ആകമാനം ബൈബിൾ മാസം ആചരിക്കണം

■ സഖറിയാസ് മാർ തെയോഫിലോസ്

ദൈവമാതാവിന്റെ വാങ്ങിപ്പിനുമുമ്പുള്ള ഒരു മാസം മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ ജൂലൈ 15 മുതൽ ആഗസ്റ്റ് 15 വരെ പുണ്യമാസമായി ആചരിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. പഞ്ഞകർക്കിടകമെന്ന പേരിലാണ് ഈ മാസം അറിയപ്പെടുന്നത്. ഇതിനെ പുണ്യകർക്കിടക മാസമാക്കുവാൻ വേണ്ടിയുള്ള പ്രവർത്തനങ്ങളാണ് ഇതുകൊണ്ട് ലക്ഷ്യമാക്കുന്നത്. രണ്ടു രീതിയിലുള്ളതായ പ്രവർത്തനങ്ങളാണ് ആവിഷ്കരിച്ചിരിക്കുന്നത്.

അമ്മമാർ ഭക്ഷണത്തിന് അരിയെടുക്കുമ്പോൾ ഒരുനുള്ള് അരി, അല്ലെങ്കിൽ അതിനു തുല്യമായ ഒരു രൂപ മാറ്റിവയ്ക്കുകയാണെങ്കിൽ ഒരുവർഷം 366 രൂപ ശേഖരിക്കുവാനും മാതാവിന്റെ വാങ്ങിപ്പു പെരുനാളിനോടനുബന്ധിച്ച് പാവങ്ങൾക്ക് അത് വിതരണം ചെയ്യുവാനും സാധിക്കുന്നു എന്നത് ഒരു പുണ്യപ്രവൃത്തിയാണ്.

ഈ മാസത്തിന്റെ നാലു ഞായറാഴ്ചകളിൽ നാലു മത്സരങ്ങൾ നടത്തുവാൻ ഉദ്ദേശിക്കുന്നു. ഒന്നാമത്തെ ഞായറാഴ്ച വിശുദ്ധ ബൈബിൾ എങ്ങനെ തെറ്റു കൂടാതെ വായിക്കാം എന്നുള്ളതാണ്. വി. വേദപുസ്തകം മേശപ്പുറത്ത് വയ്ക്കും. ഓരോരുത്തരായിവന്ന് തുറക്കുമ്പോൾ കിട്ടുന്ന ഭാഗം മൂന്നോ നാലോ വാക്യം തെറ്റുകൂടാതെ വായിക്കുക. കൂടുതൽ പേരെ തെറ്റുകൂടാതെ വായിപ്പിക്കുവാൻ പ്രോത്സാഹിപ്പിക്കുക എന്നതാണ് ഇതുകൊണ്ട് ഉദ്ദേശിക്കുന്നത്.

രണ്ടാമത്തെ ഞായറാഴ്ച പറയുന്ന ഭാഗം വേഗത്തിൽ എടുക്കുക എന്നുള്ളതാണ്. എല്ലാവരും വി.വേദപുസ്തകം സമാജത്തിൽ കൊണ്ടുവരണം. ഒരേ രീതിയിലുള്ള വേദപുസ്തകമാണെങ്കിൽ അത് ഏറ്റവും കാമ്യമായിരിക്കും.

മൂന്നാമത്തെ ഞായറാഴ്ച കാണാതെ പഠിച്ച വാക്യങ്ങൾ എഴുതുക എന്നുള്ളതാണ്. ഒരു വ്യവസ്ഥമാത്രമാണുള്ളത്–ഉല്പത്തി പുസ്തകത്തിൽ ആരംഭിക്കുക, വെളിപ്പാട് പുസ്തകത്തിൽ അവസാനിപ്പിക്കുക. ഇന്നു നാം ഉപയോഗിക്കുന്ന വേദപുസ്തകത്തിലെ അറുപത്തിയാറ് പുസ്തകങ്ങളും ക്രമരീതിയിൽ എഴുതുകയാണെങ്കിൽ അതിനായിരിക്കും കൂടുതൽ പ്രയോജനമുള്ളത്.

നാലാമത്തെ ഞായറാഴ്ച സാധാരണയുള്ളതുപോലെ വേദപുസ്തക ക്വിസാണ് ഉദ്ദേശിക്കുന്നത്. കുറിയാക്കോസ് സഹദായു



ടെയും അദ്ദേഹത്തിന്റെ മാതാവായ യൂലിത്തിയുടെയും ഓർമ്മപ്പെരുന്നാളാണ് ജൂലൈ 15 ന്. ആഗസ്റ്റ് 15 മാതാവിന്റെ വാങ്ങിപ്പു പെരുന്നാളാണ്. ഈ ഒരു മാസക്കാലം ബൈബിൾ മാസമായിട്ട് ആ ചരിക്കുവാനാണ് നിശ്ചയിച്ചിട്ടുള്ളത്. മുപ്പത് ദിവസം–720 മണിക്കൂർ– നീണ്ടു നിൽക്കുന്ന അഖണ്ഡ ബൈബിൾ പാരായണമാണ് ഉദ്ദേശിക്കുന്നത്. എല്ലാ ഭദ്രാസന ആസ്ഥാനങ്ങളിലും അതാത് മെത്രാപ്പോലീത്തന്മാരോ, അല്ലെങ്കിൽ അവർ നിയോഗിക്കുന്നവരോ ഇത് ഉദ്ഘാടനം ചെയ്യണം.



*ബൈബിൾ മാസാചരണത്തിന്റെ സഭാതല ഉദ്ഘാടനം പ. കാതോലിക്കാ ബാവാ തിരുമേനി 2009 ജൂലൈ 16–ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നിർവ്വഹിക്കുന്നു.*

കഴിയുമെങ്കിൽ എല്ലാ ദേവാലയങ്ങളിലും പതിനഞ്ചാം തീയതി ബുധനാഴ്ച രാവിലെ 10 മണിക്ക് ഇത് ഉദ്ഘാടനം ചെയ്ത് ആരംഭിക്കേണ്ടതാണ്.

ഒരു ദിവസത്തേക്ക് 48 പേരെയാണ് വേദപുസ്തകം വായിക്കുവാൻ ആവശ്യമുള്ളത്. അരമണിക്കൂർ വീതമാണ് ഒരാൾക്ക് നിശ്ചയിച്ചിരിക്കുന്നത്. ഇടവകയിൽ വായന അറിയുന്ന എത്രപേരുണ്ടെങ്കിലും അതിനനുസരിച്ച് ദിവസങ്ങൾ ക്രമീകരിക്കുവാനായിട്ട് സാധിക്കണം. അങ്ങനെ മലങ്കരസഭ മുഴുവനായി 720 മണിക്കൂർ നീണ്ടുനിൽക്കുന്നതായ ഈ അഖണ്ഡ ബൈബിൾ പാരായണത്തിലൂടെ വിശുദ്ധിയെ പ്രാപിക്കുവാനും ഭാഗ്യാവസ്ഥയിൽ എത്തിച്ചേരുവാനും കഴിയുന്ന പുണ്യകർമ്മമായി ഇതിനെ കാണണം.

വി.യോഹന്നാന്റെ സുവിശേഷം പതിനഞ്ചാം അദ്ധ്യായം മൂന്നാം വാക്യത്തിൽ 'ഞാൻ നിങ്ങളോട് സംസാരിച്ച വചനം നിമിത്തം നിങ്ങൾ ശുദ്ധിയുള്ളവരാകുന്നു' വെന്ന് കർത്താവ് അരുളിച്ചെയ്യുന്നുണ്ട്. വേദപുസ്തക വായനയിലൂടെ വിശുദ്ധരായി തീരുവാനായിട്ട് സാധിക്കും. യോഹന്നാൻ വെളിപ്പാട് പുസ്തകം ഒന്നാം അദ്ധ്യായം മൂന്നാം വാക്യത്തിൽ ഈ പുസ്തകത്തിലെ വാക്യങ്ങളെ ഉറക്കെ വായിക്കുന്നവൻ ഭാഗ്യവാനാണ് എന്നു പറയുന്നുണ്ട്.

വേദപുസ്തകം വായിക്കുന്നത് ഭാഗ്യാവസ്ഥയായിട്ട് സൂചിപ്പിക്കുന്നു. അങ്ങനെ വിശുദ്ധരാകുവാനും ഭാഗ്യാവസ്ഥയെ പ്രാപിക്കുവാനുമുള്ളതായി ഈ സന്ദർഭം ഏറ്റവും പ്രയോജനപ്പെടുത്തുക.

കർത്താവിനോടുകൂടെ മൂന്നു ദിവസമിരുന്ന ജനങ്ങളോട് മനസ്സലിവുള്ളവനായ കർത്താവിനെ കാണുന്നുവെങ്കിൽ 720 മണിക്കൂർ സഭ മുഴുവനായി വേദപുസ്തക പാരായണത്തിലൂടെ കർത്തൃസന്നിധിയിൽ ആയിരിക്കുമ്പോൾ കൂടുതലായി ദൈവത്തിന്റെ കൃപ ലഭിക്കുവാനും ഈ സഭയും സമൂഹവും അനുഗ്രഹിക്കപ്പെടുവാനും സാധിക്കും. അതുകൊണ്ട് എല്ലാദിവസവും അരമണിക്കൂർ വായിക്കുവാൻ കഴിവുള്ളവർ അങ്ങനെ വായിക്കുക. അല്ലെങ്കിൽ 720 മണിക്കൂറിന്റെ ഒരു ഭാഗമായി തീർന്നുകൊണ്ട് അഖണ്ഡ പ്രാർത്ഥനയുടെ കണ്ണിയായി നിന്ന് ഈ ശുശ്രൂഷയിൽ സംബന്ധിച്ച് ഇതിനെ അനുഗ്രഹപൂർണ്ണമാക്കണമെന്ന് എല്ലാവരെയും ഓർമ്മിപ്പിക്കുന്നു. ഇതിന്റെ അനുഗ്രഹത്തി നായി പ്രാർത്ഥിക്കണം.



സഭാ വാർത്തകൾ

# വിശുദ്ധ മൂറോൻ കൂദാശ
## മലങ്കരസഭയുടെ ധന്യനിമിഷം



*വി. മൂറോൻ തയ്യാറാക്കുന്നതിനുള്ള ചേരുവകൾ പ. കാതോലിക്കാ ബാവാ ആശീർവദിക്കുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് സമീപം.*

പരിശുദ്ധ സഭയുടെ ചരിത്രത്തിലെ അവിസ്മരണീയമായ ചടങ്ങായിരുന്നു 2009 ഏപ്രിൽ 3-ന് നടന്ന വി. മൂറോൻ കൂദാശ. സഭാതലവനായ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ ആദ്യത്തേതും. സഭാചരിത്രത്തിലെ ഒമ്പതാമത്തേതുമായിരുന്നു കോട്ടയം ദേവലോകം അരമന ചാപ്പലിൽ നടന്ന മൂറോൻ കൂദാശ.

### ചരിത്രവും പാരമ്പര്യവും

1876-ലാണ് മലങ്കരയിലെ അറിയപ്പെടുന്ന (രേഖപ്പെടുത്തിയ) ആദ്യമൂറോൻ കൂദാശ നടന്നത്.

പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി ആരാധനാ പാരമ്പര്യം മലങ്കര സഭ അംഗീകരിച്ച 18-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിനു ശേഷം മാത്രമാണ് വിശുദ്ധ മൂറോൻ കൂദാശ എന്ന കർമ്മത്തിനു മലങ്കരയിൽ പ്രസക്തിയുണ്ടാകുന്നത്.

1599 വരെയുള്ള മലങ്കരയുടെ പേർഷ്യൻ ബന്ധകാലത്ത് പൗരസ്ത്യ (കൽദായ) സുറിയാനി സഭയുടെ പാരമ്പര്യമനുസരിച്ച് ശ്ലൈഹീകമായി ലഭ്യമായ അഭിഷേക തൈലം -(കർണ്ണ)-ഓരോ മാമ്മോദീസായിലും വർദ്ധിപ്പിച്ച് ഉപയോഗിക്കുകയായിരുന്നു. 1599-1653 കാലഘട്ടത്തിൽ റോമൻ കത്തോലിക്കാ സഭയുടെ പാരമ്പര്യമായിരിക്കണം സ്വാഭാവികമായും പന്തുടർന്നിരിക്കുക. 1653-നുശേഷം വി. മൂറോൻ വർദ്ധിപ്പിച്ച് ഉപയോഗിക്കുന്ന കൽദായ പാരമ്പര്യം വീണ്ടും അവലംബിച്ചു വന്നു. പാശ്ചാത്യ സുറിയാനി സഭയുടെ നിയമസംഹിതയായ ഹൂദായ കാനോൻ പ്രകാരം പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ എന്നീ മുഖ്യ സഭാദ്ധ്യക്ഷന്മാർക്കാണ് വി. മൂറോൻ കൂദാശ നടത്തുവാൻ അധികാരമുള്ളത്.

### വി. മൂറോൻ എന്താണ്?

മൂറോൻ എന്ന വാക്കിന്റെ അർത്ഥം സുഗന്ധതൈലം എന്നാണ്. മൂർ എന്ന സുഗന്ധവസ്തു (പശ)ചേർത്തുണ്ടാക്കുന്നതിനാലാണ് മൂറോൻ എന്ന പേരു വന്നത്. "മശിഹായുടെ പരിമളവാസനയും സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും വിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണവുമായ വിശുദ്ധ മൂറോൻ" എന്നാണ് നിർവ്വചനം.

സുഗന്ധതൈലം അഭിഷേകത്തിന് അനിവാര്യമാണ്. ആദിമകാലംതൊട്ടേ തൈലത്തിന്റെ പ്രാധാന്യം വിവരിക്കപ്പെടുന്നുണ്ട്. ദൈവീകമായ നൽവരം തൈലാഭിഷേകത്തിൽ കൂടി ലഭിക്കുന്നു. ശമുവേൽ പ്രവാചകൻ തൈല പാത്രത്തിൽ നിന്ന് സുഗന്ധതൈലം എടുത്ത് ശൗലിന്റെ തലയിൽ ഒഴിച്ച് അവനെ യഹോവയുടെ ആജ്ഞപ്രകാരം രാജാവാക്കി (1 ശമു. 10:1).

നമ്മുടെ സഭയിൽ മൂറോൻ തൈലത്തിന്റെ സ്ഥാനം മറ്റൊരു തൈലത്തിനും നൽകിയിട്ടില്ല. സഭാ മക്കൾക്ക് ഇത് മാമ്മോദീസായ്ക്കൊപ്പം ലഭിക്കുന്നു. ഈ കൂദാശയിൽ കൂടി ഓരോ വ്യക്തിയും രാജകീയ പുരോഹിത വർഗ്ഗത്തിലേക്ക് അഭിഷേകം ചെയ്യപ്പെടുകയാണ്. ഇതല്ലാതെ ദേവാലയ കൂദാശയ്ക്കും തബ്ലൈത്താ കൂദാശയ്ക്കും മാത്രമാണ് മൂറോൻ-തൈലം ഉപയോഗിക്കുന്നത്. മൂറോൻ മുദ്രകുത്തി അഭിഷേകം നടത്തിയാണ് വ്യക്തിയെ സഭയോടു ചേർക്കുന്നത്. ദൈവത്തിന്റെ ആലയങ്ങളായി മൂറോനഭിഷേകം ലഭിച്ച ശരീരങ്ങൾ ആയിത്തീരുന്നു.

### ചേരുവകളും തയ്യാറിപ്പും

മൂറോൻ അതിശ്രേഷ്ഠവും മഹനീയവുമായ സ്ഥാനമാണ് അലങ്കരിക്കുന്നത്. പുരോഹിതന്മാർ മാത്രമാണ് ഇതിന്റെ ചേരുവകൾ ശേഖരിക്കുന്നതും തയ്യാറാക്കുന്നതും. ഇതിന്റെ തയ്യാറിപ്പു സുദീർഘവും ആഘോഷപൂർണ്ണവുമാണ്. ഈ കൂദാശ പെസഹാനാളിൽ നടത്തുവാനാണ് കാനോൻ നിർദ്ദേശിക്കുന്നതെങ്കിലും സൗകര്യത്തെപ്രതി വലിയനോമ്പിന്റെ പശ്ചാത്തലമുള്ള മറ്റു ദിവസങ്ങളിലും നടത്താറുണ്ട്.

കറുവാപ്പട്ട (Cinnamon), ഗ്രാമ്പൂ (Cloves), ജാതിക്കാ (Nutmeg), കുങ്കുമപ്പൂവ് (Saffron), ചുക്ക് (Dry ginger), കുരുമുളക് (Black pepper), മൂർ (Storax/ gumlike semi-loose compound taken from 'styrax' tree), ബൽസാമോൻ (Balsam peru), സൈത്ത് എണ്ണ (Olive Oil)

മേൽപ്പറഞ്ഞ സുഗന്ധദ്രവ്യങ്ങൾ ചതച്ചു പൊടിച്ച് ഒലിവെണ്ണയുമായി ചേർത്ത് 40 ദിവസം കൊണ്ടാണ് മൂറോൻ തൈലക്കൂട്ട് തയ്യാറാക്കുന്നത്. 2009 മാർച്ച് 17-നാണ് തൈലക്കൂട്ട് തയ്യാറാക്കൽ ആരംഭിച്ചത്. അന്നേദിവസം പ. കാതോലിക്കാ ബാവാ തിരുമേനി ചേരുവകളെല്ലാം ആശീർവ്വദിച്ചു. അഭി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ വന്ദ്യ സി.കെ. ജോസഫ് റമ്പാൻ, ഫാ. മാത്യൂസ് കെ. ജോൺ, ഫാ. എം.സി. കുര്യാക്കോസ് എന്നിവരാണ് തയ്യാറിപ്പു കർമ്മങ്ങൾ നടത്തിയത്. ഇതിൽ പങ്കെടുക്കുന്ന വൈദികർ 40 ദിവസം ഉപവാസവും പ്രാർത്ഥനയുമായി കഴിയുന്നു. തൈലക്കൂട്ടും ബൽസാമോനും നിറച്ച കുപ്പികൾ ***കുബ്സാ*** (കൂടാരം)യ്ക്കുള്ളിൽ വി. മദ്ബഹായിൽ തെക്കുവശത്ത് മറച്ചു വയ്ക്കുന്നു. പ്രധാനാചാര്യൻ കുബ്സായിൽ കയറി തൈലക്കൂട്ടുവഹിച്ച് ശുശ്രൂഷയ്ക്കിടെ പ്രദക്ഷിണം നടത്തുന്നു. 12 വൈദികരും 12 പൂർണ്ണ ശെമ്മാശന്മാരും 12 ഉപശെമ്മാശന്മാരും വി. മദ്ബഹായിലുള്ള എല്ലാ മെത്രാപ്പോലീത്തമാരും പ്രദക്ഷിണത്തിൽ പങ്കു കൊള്ളുന്നു. ശുശ്രൂഷകരുടെ തലവനായി സ്ഥാനം വഹിക്കുന്നത് 'അർക്കദിയാക്കോൻ' ആണ്.



*വി. മൂറോൻ തൈലക്കൂട്ട് കുബ്സായ്ക്കുള്ളിൽ വഹിച്ചുകൊണ്ടുള്ള പ്രദക്ഷിണം. അർക്കദിയാക്കോനും സംഘവും മുമ്പിൽ.*



*വി. മൂറോൻ ശുശ്രൂഷയിൽ പങ്കെടുത്തുകൊണ്ട് സഭയിലെ മെത്രാപ്പോലീത്താമാർ*

അർക്കദിയാക്കോൻ പ്രധാനാചാര്യന്റെ അംശവടിയുമേന്തി അനുയോജ്യമായ പ്രസ്താവനകൾ നടത്തി പ്രദക്ഷിണത്തിൽ കുബ്സായ്ക്കു മുമ്പിൽ നടക്കുന്നു.

ഏഴുമണിക്കൂർ നീണ്ട ദിവ്യശുശ്രൂഷയിലൂടെയാണ് തൈലക്കൂട്ട് പരിശുദ്ധാത്മാവിന്റെ പ്രതീകമായി (മൂറോൻ) മാറുന്നത്.

സഭയിൽ വ്യാഴവട്ടത്തിൽ ഒരിക്കൽ മാത്രം നടത്താറുള്ള വി. മൂറോൻ കൂദാശ ഇത്തവണ ഏപ്രിൽ 3-നു നടക്കുമ്പോൾ സഭയിലെ എല്ലാ മെത്രാപ്പോലീത്തമാരും ആയിരക്കണക്കിനു വിശ്വാസികളും സാക്ഷ്യം വഹിച്ചു. രാവിലെ 6.40-നു മുഖ്യകാർമ്മികനായ പ. കാതോലിക്കാ ബാവാ തിരുമേനിയെ ദേവാലായത്തിലേക്ക് ആഘോഷപൂർവ്വം ആനയിച്ചതോടെ ഭക്തിനിർഭരമായ വി. കൂദാശയ്ക്കു തുടക്കമായി. ഏഴിന് വി. മൂറോൻ കൂദാശ ആരംഭിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് ശുശ്രൂഷയുടെ വിശദീകരണം നൽകി. ഫാ. ഡോ. ടി.ജെ. ജോഷ്വാ മുഖ്യപ്രഭാഷണം നടത്തി. ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് 'അർക്കദിയാക്കോൻ' സ്ഥാനം വഹിച്ചു. ഫാ. എം.പി. ജോർജിന്റെ നേതൃത്വത്തിലുള്ള ഗായകസംഘം ശുശ്രൂഷാഗാനങ്ങൾ ആലപിച്ചു. പന്ത്രണ്ടു മണിക്ക് വി. കുർബാനയ്ക്കുള്ള തുയോബോയും നമസ്കാരവും ആരംഭിച്ചു. തുടർന്ന് കുർബാനയും മൂറോൻ വണക്കവും നേർച്ചക്കഞ്ഞി വിളമ്പും നടന്നു.

**-സ്റ്റാഫ് പ്രതിനിധി**

## വി. മൂറോൻ കൂദാശകൾ മലങ്കരയിൽ

| മുഖ്യകാർമ്മികൻ (പാത്രിയർക്കീസ്/ കതോലിക്കാ) | സ്ഥലം | തീയതി |
|---|---|---|
| മാർ ഇഗ്നാത്തിയോസ് പത്രോസ് III | മുളന്തുരുത്തി മാർത്തോമ്മൻ പള്ളി | 27.08.1876 |
| മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ II | മുളന്തുരുത്തി മാർത്തോമ്മൻ പള്ളി | 19.08.1911 |
| മാർ ബസ്സേലിയോസ് ഗീവർഗീസ് II | കോട്ടയം പഴയസെമിനാരി ചാപ്പൽ | 22.04.1932 |
| മാർ ബസ്സേലിയോസ് ഗീവർഗീസ് II | കോട്ടയം പഴയസെമിനാരി ചാപ്പൽ | 22.04.1951 |
| മാർ ബസ്സേലിയോസ് ഔഗേൻ I | കോട്ടയം പഴയസെമിനാരി ചാപ്പൽ | 21.12.1967 |
| മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് I | കോട്ടയം പഴയസെമിനാരി ചാപ്പൽ | 01.04.1977 |
| മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് I | കോട്ടയം ദേവലോകം അരമന ചാപ്പൽ | 25.03.1988 |
| മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് II | കോട്ടയം ദേവലോകം അരമന ചാപ്പൽ | 26.03.1999 |
| മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് I | കോട്ടയം ദേവലോകം അരമന ചാപ്പൽ | 03.04.2009 |

# മാർ ഐറേനിയോസ് അറുപതിന്റെ നിറവിൽ

**കൊ**ച്ചിഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിക്ക് 2009 ആഗസ്റ്റ് 15-ന് അറുപതു വയസ്സ്. അഭി. തിരുമേനിയുടെ ഷഷ്ഠിപൂർത്തിയാഘോഷങ്ങൾ കൊച്ചിയിലും തൃശൂരിലുമായി നടത്തപ്പെടുകയാണ്. കൊച്ചി ഭദ്രാസനത്തിന്റെ തെക്കൻ മേഖലയിലെ ഇടവകകളുടെ ആഭിമുഖ്യത്തിൽ ആഗസ്റ്റ് 16 (ഞായർ) 4 pm ന് എറണാകുളം കലൂർ എ.ജെ. ഹാളിലും വടക്കൻ മേഖലയിലെ പള്ളികളുടെ ആഭിമുഖ്യത്തിൽ ആഗസ്റ്റ് 3(ഞായർ) -ന് തൃശൂരിലും ഷഷ്ഠിപൂർത്തിയോടനുബന്ധിച്ചുള്ള അനുമോദന സമ്മേളനങ്ങൾ നടത്തുന്നതാണ്.

എറണാകുളത്തു നടക്കുന്ന സമ്മേളനം മുഖ്യാഥിതിയായ കേന്ദ്ര സഹമന്ത്രി പ്രൊഫ. കെ.വി. തോമസ് ഉദ്ഘാടനം ചെയ്യുന്നതാണ്. പ. കാതോലിക്കാ ബാവാ തിരുമേനി അദ്ധ്യക്ഷനായിരിക്കും. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്, മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്താ, സിറോ-മലബാർ സഭയുടെ ബിഷപ്പ് സെബാസ്റ്റ്യൻ എടയന്ത്രത്ത്, കൊച്ചി മേയർ മേഴ്സി വില്യംസ് മുതലായവർ ആശംസകളർപ്പിക്കും. ഐറേനിയോസ് തിരുമേനി രചിച്ച "Speaking About Unspeakable" എന്ന പുസ്തകത്തിന്റെ പ്രകാശനം തദവസരത്തിൽ മുൻ വൈസ് ചാൻസലർ ഡോ. കെ.എസ്. രാധാകൃഷ്ണൻ നിർവ്വഹിക്കുന്നതാണ്.

തൃശൂരിലെ ആഘോഷപരിപാടി തൃശൂർ വടക്കേക്കോട്ട സെ. ഇഗ്നേഷ്യസ് കത്തീഡ്രലിൽ നടത്തുന്നതാണ്. തൃശൂർ ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ മെലിത്തോസ് അദ്ധ്യക്ഷത വഹിക്കുന്ന പൊതുസമ്മേളനം പി.സി. ചാക്കോ എം.പി. ഉദ്ഘാടനം ചെയ്യും. കൽദായ സഭയുടെ ബിഷപ്പ് മാർ അപ്രേം, മോൺ. റാഫേൽ തോപ്പിൽ (സിറോ മലബാർ സഭ) തുടങ്ങിയവർ ആശംസകളർപ്പിക്കും.

സഭാ വാർത്തകൾ

# വിധിനടത്തിപ്പു ഹർജിയിൽ ഹൈക്കോടതി നോട്ടീസ്

**കൊച്ചി:** സഭാകേസിൽ 1995-ലെ സുപ്രീം കോടതി വിധി നടപ്പാക്കണമെന്ന് ആവശ്യപ്പെട്ട് ഓർത്തഡോക്സ് സഭ കേരളാ ഹൈക്കോടതിയിൽ സമർപ്പിച്ച ഹർജി ഫയലിൽ സ്വീകരിച്ചുകൊണ്ട് എതിർകക്ഷികൾക്ക് നോട്ടീസയക്കാൻ ജസ്റ്റീസ് എം. ശശീധരൻ നമ്പ്യാർ ഉത്തരവായി. പാത്രിയർക്കീസ് വിഭാഗത്തിന്റെ നേതാവ് തോമസ് മാർ ദീവന്നാസ്യോസ് (തോമസ് പ്രഥമൻ എന്നറിയപ്പെടുന്ന ബദൽ കാതോലിക്കാ), സഹമെത്രാന്മാർ, അത്മായ നേതാക്കൾ എന്നിവരാണ് എതിർകക്ഷികൾ. സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ മലങ്കര സഭയുടെ പള്ളികളും സ്വത്തുക്കളും 1934-ലെ സഭാ ഭരണഘടന പ്രകാരം ഭരിക്കപ്പെടേണ്ടതാണെന്നും കോടതിവിധി നടപ്പാക്കണമെന്നുമാണ് ഓർത്തഡോക്സ് സഭ ആവശ്യപ്പെട്ടിട്ടുള്ളത്. മലങ്കര സഭയിലെ പള്ളികൾക്കെല്ലാം ബാധകമായ വിധി പൂർണമായി നടപ്പാക്കിയിട്ടില്ലാത്ത സാഹചര്യത്തിലാണ് വിധി നടത്തിപ്പുഹർജി നൽകിയത്.

മലങ്കര മെത്രാപ്പോലീത്താ കൂടിയായ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ, അദ്ദേഹത്തിന്റെ പിൻഗാമിയായി മലങ്കര അസോസിയേഷൻ തിരഞ്ഞെടുത്ത ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, സഭയിലെ മെത്രാന്മാർ, വൈദികർ തുടങ്ങിയവർക്ക് 1934-ലെ സഭാ ഭരണഘടനയനുസരിച്ച് ഭരണം നിർവഹിക്കാൻ എതിർകക്ഷികൾ തടസ്സം സൃഷ്ടിക്കുന്നില്ലെന്ന് ഉറപ്പു വരുത്തണമെന്ന് ഹർജിയിൽ ആവശ്യപ്പെട്ടിരുന്നു. എതിർപ്പു നിലനിൽക്കുന്ന പള്ളികളും പള്ളിസ്ഥാപനങ്ങളും സ്വത്തുക്കളും ഭരിക്കാൻ റിസീവറെ നിയമിക്കണമെന്നും കോടതി വിധിയുടെ ലംഘനത്തിനെതിരെ പ്രോസിക്യൂഷൻ നടപടി വേമെന്നും ഹർജിയിൽ ആവശ്യപ്പെട്ടിട്ടുണ്ട്.

നോർത്ത് പിറമാടം സെ. ജോൺസ്, പണ്ടപ്പിള്ളി സെന്റ് മേരീസ്, നീറാമുകൾ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ്, ചേലാട് മാർ ബഥാന്യ, പെരുമ്പാവൂർ ബഥേൽ സുലോഖാ എന്നീ പള്ളികളിൽ 1934-ലെ ഭരണഘടന പ്രകാരമുള്ള ഭരണനിർവഹണത്തിൽ തടസ്സം ഉണ്ടാക്കില്ലെന്ന് ഉറപ്പാക്കണമെന്നും സുപ്രീം കോടതി വിധി നടപ്പാക്കണമെന്നും ആവശ്യപ്പെടുന്ന സമാന ഹർജികളും സമർപ്പിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്, കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയുമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ് എന്നിവരാണ് ഹർജിക്കാർ. അഭിഭാഷകരായ ജോർജ് ചെറിയാൻ, വർഗീസ് പി. തോമസ് എന്നിവർ മുഖേനയാണ് ഹർജി സമർപ്പിച്ചത്.

ജാലകം

32-ാം പേജിൽ നിന്ന്

## കർമ്മശേഷിയുടെ കാതൽ

ആലുവ തൃക്കുന്നത്തു സെമിനാരിയുടെ സ്ഥാപകനും കോട്ടയം ഭദ്രാസനത്തിന്റെ ആദ്യത്തെ മെത്രാപ്പോലീത്തായുമായ കടവിൽ പൗലോസ് മാർ അത്താനാസിയോസിന്റെ ജീവിതവും സംഭാവനകളും വിവരിക്കുന്ന ഗ്രന്ഥമാണ് 'കർമ്മശേഷിയുടെ കാതൽ.' തൃക്കുന്നത്തു സെമിനാരിയുടെ സ്ഥാപനത്തെപ്പറ്റിയുള്ള ചരിത്രരേഖകൾ ഈ പുസ്തകത്തിൽ സമാഹരിച്ചിട്ടുണ്ട്. കടവിൽ തിരുമേനിയുടെ ജീവിതവും സംഭാവനകളും വിവരിക്കുന്ന മൂന്നു ലേഖനങ്ങൾ എം. കുര്യൻ തോമസ്, ജോയ്സ് തോട്ടയ്ക്കാട്, ഗീവർഗീസ് റമ്പാൻ എന്നിവർ എഴുതിയിരിക്കുന്നു. കടവിൽ തിരുമേനിയുടെ ജീവിതത്തിലേക്കു കടന്നു ചെല്ലാൻ ഉപകരിക്കുന്നതാണീ കുറിപ്പുകൾ. ഗീവർഗീസ് റമ്പാൻ എഴുതിയിരിക്കുന്ന ഡയറിക്കുറിപ്പുകളിൽ നിന്നു തന്റെ ഗുരുവിനെപ്പറ്റിയുള്ള പരാമർശങ്ങൾ ഇതിൽ സമാഹരിച്ചിരിക്കുന്നതു പുസ്തകത്തിന്റെ മേന്മ വർദ്ധിപ്പിച്ചിരിക്കുന്നു. അതുപോലെ, കടവിൽ തിരുമേനിയുടെ കല്പനകൾ, സ്വകാര്യകത്തുകൾ, കല്പന ബുക്ക് എന്നിവയും ഈ പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. കടവിൽ തിരുമേനിയുടെ ജീവിതവും രചനകളുമാണ് ഈ പുസ്കത്തിന്റെ ആദ്യത്തെ രണ്ടു ഭാഗങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ളത്. മൂന്നാം ഭാഗത്തിൽ കടവിൽ തിരുമേനിയുടെ ജീവിത നാൾവഴി വിപിൻ കെ. വർഗീസ് തയ്യാറാക്കിയിരിക്കുന്നു. കടവിൽ തിരുമേനിയുടെ വിൽപ്പത്രം, കുടുംബാംഗമായ ഡോ. കെ.പി. ജോർജ് എഴുതിയ ലേഖനം, കടവിൽ തിരുമേനിയും ഭദ്രാസനങ്ങളും എന്ന വർഗീസ് ജോൺ തോട്ടപ്പുഴയുടെ ലേഖനം എന്നിവയും മൂന്നാം ഭാഗത്തു ചേർത്തിട്ടുണ്ട്. കടവിൽ തിരുമേനിയെ അന്ത്യോക്യൻ ഭക്തനായി കാണാൻ ശ്രമിക്കുന്നവർക്ക് ഈ പുസ്തകം ഒരു തിരിച്ചടിയാണെന്നു പറയാതെ വയ്യ. അതാണ് എം. കുര്യൻ തോമസും ജോയ്സ് തോട്ടയ്ക്കാടും ചേർന്നു തയ്യാറാക്കിയിരിക്കുന്ന ഈ പുസ്തകത്തിന്റെ പ്രത്യേകത.

***കർമ്മശേഷിയുടെ കാതൽ* • എം. കുര്യൻ തോമസ്, ജോയ്സ് തോട്ടയ്ക്കാട് •** എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം • പേജ്: 204 • **വില: 100 രൂപ**

## പോൾ മണലിന് അനുമോദനം



**തിരുവനന്തപുരം:** കേരളസാഹിത്യ അക്കാദമിയുടെ വൈജ്ഞാനിക സാഹിത്യത്തിനുള്ള എൻഡോവ്മെന്റ് പ്രശസ്ത പത്രപ്രവർത്തകൻ പോൾ മണലിനു ലഭിച്ചു. മലയാള മനോരമയിൽ അസിസ്റ്റന്റ് എഡിറ്ററും വിവിധ പ്രസിദ്ധീകരണങ്ങളിലെ ജീവസുറ്റ ലേഖനങ്ങളിലൂടെ ശ്രദ്ധേയനുമാണ് ഇദ്ദേഹം.

## കെ.ജി. മർക്കോസിന് പുരസ്കാരം



**പുതുപ്പള്ളി:** സുപ്രസിദ്ധ ഗായകനും സഭാംഗവുമായ കെ.ജി. മർക്കോസിന് ***'ഓർഡർ ഓഫ് സെ. ജോർജ്'*** പുരസ്കാരം പ. കാതോലിക്കാ ബാവാ സമ്മാനിച്ചു. മേയ് 2009-ലെ പുതുപ്പള്ളി പെരുന്നാളിനോടനുബന്ധിച്ചു നടന്ന പൊതുസമ്മേളനത്തിൽ വച്ചായിരന്നു സമ്മാനദാനം.

സഭാ വാർത്തകൾ

# അഭി. പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ സുന്ത്രോണീസോ ശുശ്രൂഷ

**ആലുവ:** അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തയായി സ്ഥാനമേറ്റ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനിയുടെ *സുന്ത്രോണീസോ* ശുശ്രൂഷ 2009 ഏപ്രിൽ 21-ന് ഭദ്രാസന കേന്ദ്രമായ ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ നടന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി മുഖ്യകാർമ്മികനും പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്തയുമായ അഭി. മാത്യൂസ് മാർ സേവേറിയോസ് സഹകാർമ്മികനുമായിരുന്നു. തദവസരത്തിൽ നൂറുകണക്കിന് വിശ്വാസികൾ പങ്കെടുത്തു.



*അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് അങ്കമാലി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി സ്ഥാനമേൽക്കുന്ന സുന്ത്രോണീസോ ശുശ്രൂഷ. അഭി. മാത്യൂസ് മാർ സേവേറിയോസ്, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് എന്നിവർ സമീപം.*

ഭദ്രാസന വാർത്തകൾ

### യാക്കോബ് മാർ ഐറേനിയോസ്

# കൊച്ചി ഭദ്രാസനത്തിന് പുതിയ ഇടയൻ

**കൊരട്ടി:** കൊച്ചി ഭദ്രാസനത്തിന്റെ പുതിയ തലവനായി അഭി.ഡോ. യാക്കോബ് മാർ ഐറേനിയോസ് 2009 ഏപ്രിൽ 1-ന് ചുമതലയേറ്റു. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തയായി സ്ഥലം മാറിപ്പോയ അഭി. സഖറിയാ മാർ അന്തോണിയോസിന്റെ പിൻഗാമിയായി ചുമതലയേറ്റ മാർ ഐറേനിയോസിന്റെ സുന്ത്രോണീസോ (മേൽപ്പട്ടക്കാരൻ ഇടവകയിൽ അധികാരമേല്ക്കുമ്പോൾ നടത്തന്ന സിംഹാസനാരോഹണ ചടങ്ങ്), മെയ് 16-ന് ഭദ്രാസനാസ്ഥാനമായ കൊരട്ടി സിയോൻ സെമിനാരിയിൽ നടന്നു. പരി. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികനായിരുന്നു.



മാർ ഐറേനിയോസിന്റെ ജനനം 15-08-1949-നായിരുന്നു. കല്ലൂപ്പാറ ആറാവിളയിൽ പുളിക്കൽ വീട്ടിൽ ടി.ഓ. ചെറിയാന്റെയും കുഞ്ഞേലിയാമ്മയുടെയും മകൻ.

മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. ബിരുദം നേടിയശേഷം കേരളാ യൂണിവേഴ്സിറ്റിയിൽനിന്ന് B.Ed.-ഉം ഫിലോസഫിയിൽ എം.എ.യും പാസ്സായി. സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് B.D.-യും അമേരിക്കയിൽ നിന്ന് M.Th. ബിരുദവും കരസ്ഥമാക്കി. പത്തനാപുരം ട്രെയിനിംഗ് കോളജിൽ അദ്ധ്യാപകനായിരുന്നിട്ടുണ്ട്.

പത്തനാപുരം താബോർ ആശ്രമാംഗമായശേഷം 1970-ൽ ശെമ്മാശ്ശനും 1975-ൽ കശീശ്ശയുമായി പട്ടമേറ്റു. 1993 ആഗസ്റ്റ് 16-ന് പരുമല വച്ച് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാൽ യാക്കോബ് മാർ ഐറേനിയോസ് എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടു. 1995 ആഗസ്റ്റിൽ മലബാർ ഭദ്രാസനത്തിന്റെ സഹായമെത്രാനായി സ്ഥാനമേറ്റു. 1997-ൽ മദ്രാസ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി ചുമതലയേറ്റു.

വൈദിക ശമ്പളപരിഷ്കരണകമ്മിറ്റി കൺവീനർ, കോർപ്പറേറ്റ് കോളേജുകളുടെ പ്രസിഡന്റ്, സൺഡേ സ്കൂൾ പ്രസ്ഥാനം, ബാലസമാജം, OCYM എന്നിവയുടെ പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

ഗ്രന്ഥകാരൻ, ചിന്തകൻ എന്നീ നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച അഭി. തിരുമേനി സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ 'മലങ്കരസഭാ പത്രിക'യുടെ ചെയർമാനായും സേവനമനുഷ്ഠിക്കുന്നു.

# മർത്തമറിയം സമാജം



**കൊരട്ടി:** 2009-2011-ലെ കൊച്ചി ഭദ്രാസന സെക്രട്ടറിയായി പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ ലീലാമ്മ കുര്യനെ വീണ്ടും തിരഞ്ഞെടുത്തു.

ഇടവക വാർത്തകൾ

# അഭി. തിരുമേനിമാർക്ക് സ്വീകരണം



സ്വീകരണ യോഗത്തിൽ അഭി. ഐറേനിയോസ് മെത്രാപ്പോലീത്താ സംസാരിക്കുന്നു. അഭി. പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ സമീപം.



സ്വീകരണ യോഗത്തിൽ അഭി. പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ സംസാരിക്കുന്നു. അഭി. ഐറേനിയോസ് മെത്രാപ്പോലീത്താ, വികാരി ഫാ. കെ.ടി ഫിലിപ്പ് എന്നിവർ സമീപം.

**പാലാരിവട്ടം:** സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ആഭിമുഖ്യത്തിൽ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തായായി സ്ഥാനമേറ്റ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയ്ക്കുസ്വീകരണവും നവാഭിഷിക്തനായ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനിക്ക് അനുമോദനവും 2009 മേയ് 10-ന് വി. കുർബാനയ്ക്കു ശേഷം ദേവാലയത്തിൽ വച്ചു നൽകുകയുണ്ടായി.

യോഗത്തിൽ വികാരി ഫാ. കെ.റ്റി. ഫിലിപ്പ് സ്വാഗതം ആശംസിച്ചു. ഫാമിലി യൂണിറ്റ് വർക്കിംഗ് പ്രസിഡന്റ് സി.വി. ബഞ്ചമിൻ, സൺഡേ സ്കൂൾ അദ്ധ്യാപിക ലീലാമ്മ കുര്യൻ, മർത്തമറിയം സെക്രട്ടറി ശാന്താ ജോസ്, ഒ.സി.വൈ.എം. സെക്രട്ടറി റെജി വി. ദാനിയേൽ എന്നിവർ ആശംസകൾ നേർന്നു. അഭി. തിരുമേനിമാരുടെ മറുപടിപ്രസംഗത്തിനുശേഷം ട്രസ്റ്റി മാത്യു അലക്സാണ്ടർ കൃതജ്ഞത പ്രകാശിപ്പിച്ചു. നവാഭിഷിക്തനായ അഭി. യൂഹാനോൻ മാർ പോളിക്കർപ്പോസ് തിരുമേനിയ്ക്കു പള്ളിയുടെ വകയായ ഉപഹാരം നൽകുകയുണ്ടായി.

# വികാരി: യാത്രയയ്പ്പും സ്വീകരണവും



സ്ഥലം മാറിപ്പോകുന്ന ഫാ. കെ.ടി. ഫിലിപ്പിനെ ഇടവക ട്രസ്റ്റി മാത്യു അലക്സാണ്ടർ ഉപഹാരമണിയിക്കുന്നു.



പുതിയ വികാരി ഫാ. ബിജു എബി മാത്യൂസിനെ ഇടവക സെക്രട്ടറി കോസിജിൻ ആൻഡ്രൂസ് സ്വീകരിക്കുന്നു.

**പാലാരിവട്ടം:** സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ വികാരിയായി നാലുവർഷം സേവനമനുഷ്ഠിച്ച ഫാ. കെ.റ്റി. ഫിലിപ്പിനു യാത്രയയപ്പും പുതിയ വികാരിയായി സ്ഥാനമേല്ക്കുന്ന ഫാ. ബിജു എബി മാത്യൂസിനു സ്വീകരണവും 2009 മേയ് 31-ന് ദേവാലയത്തിൽ കൂടിയ സമ്മേളനത്തിൽ നൽകുകയുണ്ടായി. ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ടിന്റേ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ട്രസ്റ്റി മാത്യു അലക്സാണ്ടർ സ്വാഗതം ആശംസിച്ചു. ഇടവകയേയും ആത്മീയ സംഘടനകളേയും പ്രതിനിധീകരിച്ച് ഫാ. സൈമൺ ജോസഫ്, ഡീക്കൻ ഫെർഡിനാൻഡ് പത്രോസ്, പ്രൊഫ. തോമസ് പി. വർഗീസ് (സൺഡേ സ്കൂൾ), റേച്ചൽ ലാബി(മർത്തമറിയം സമാജം), ശാന്ത ഉമ്മൻ (ദിവ്യബോധനം), റെജി വി. ദാനിയേൽ (യുവജനപ്രസ്ഥാനം), പി.എ. അലക്സാണ്ടർ (ജോർജിയൻ മിറർ), എ.ജി. അവറാച്ചൻ (പ്രാർത്ഥനാ യോഗം) നോയലിൻ ജോസ് (ബാലികാ സമാജം) എന്നിവർ തദവസരത്തിൽ പ്രസംഗിച്ചു.

സ്വതന്ത്ര ഇടവകയുടെ 18 വർഷക്കാലയളവിൽ ഒമ്പത് വർഷം വികാരിയായി പള്ളിയുടെ ആത്മീയവും ഭൗതീകവുമായ വളർച്ചയ്ക്ക് നേതൃത്വം നൽകിയ ഫിലിപ്പച്ചന് പള്ളിയുടെ വകയായി ഉപഹാരം ഇടവക ട്രസ്റ്റി നൽകുകയുണ്ടായി. കൂടാതെ മർത്തമറിയം സമാജം, ഫിലിപ്പച്ചൻ അംഗമായ സെ. മേരീസ് ഫാമിലി യൂണിറ്റ് എന്നിവയുടെ വകയായും ഉപഹാരങ്ങൾ നൽകി

ഇടവക വികാരിയായി നിയമിതനായ ബിജു എബി മാത്യൂസച്ചന് ഇടവക ഭരണസമിതിയുടെയും ആത്മീയ സംഘടനകളുടെയും പ്രതിനിധികൾ ആശംസകൾ നേർന്നു. ഫാ. കെ.ടി. ഫിലിപ്പന്റെയും ഫാ. ബിജു എബി മാത്യൂസിന്റെയും മറുപടിപ്രസംഗങ്ങൾക്കുശേഷം അഡ്വ. പി.സി. ചാക്കോ കൃതജ്ഞത പ്രകാശിപ്പിച്ചു.

ഇടവക വാർത്തകൾ

# ഇടവകാംഗം ശെമ്മാശ പദവിയിലേക്ക്



*ദീപു ജോബ് ഡേവീസിന് മുഖ്യകാർമ്മികൻ അഭി. ഐറേനിയോസ് മെത്രാപ്പോലീത്താ ശെമ്മാശ പട്ടം നല്കുന്നു. അഭി. ദിയസ്കോറോസ് മെത്രാപ്പോലീത്താ, വൈദികർ എന്നിവർ സമീപം.*



*ദീപു ജോബ് ഡേവിസ് ശെമ്മാശൻ അഭി. മാർ ഐറേനിയോസ്, മാർ ദിയസ്കൊറോസ്, ഫാ. കെ.ടി. ഫിലിപ്പ് എന്നിവരോടൊപ്പം.*

**പാലാരിവട്ടം:** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി അംഗവും സെ. മേരീസ് യൂണിറ്റിലെ കുടുംബാംഗവുമായ കാഞ്ഞിരത്തിങ്കൽ ഡേവീസ് ജോബിന്റെയും ചിത്ര ഡേവീസിന്റെയും മകൻ ദീപു ജോബ് ഡേവീസിന് 2009 ഏപ്രിൽ 28-ന് പാലാരിവട്ടം സെ. ജോർജ് വലിയപള്ളിയിൽ വച്ച് ശെമ്മാശപട്ടം നൽകി. കൊച്ചി ഭദ്രാസനമെത്രാപ്പോലീത്ത അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യൂഹനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്തായുടെ സഹകാർമ്മികത്വത്തിലുമായിരുന്നു ശുശ്രൂഷകൾ. വൈദികർ, സെമിനാരി വിദ്യാർത്ഥികൾ, ഇടവകാംഗങ്ങൾ മുതലായി ധാരാളം പേർ ചടങ്ങിൽ സംബന്ധിച്ചു.

തുടർന്ന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്ന അനുമോദന യോഗത്തിൽ വികാരി ഫാ. കെ.റ്റി. ഫിലിപ്പ് സ്വാഗതം ആശംസിക്കുകയും ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഫാ. ഡോ. സാബു കുറിയാക്കോസ് (പ. കാതോലിക്കാ ബാവയുടെ പേർസണൽ സെക്രട്ടറി), ഫാ. സണ്ണി വർഗീസ് (കൊച്ചി ഭദ്രാസന സെക്രട്ടറി), ഫാ. സൈമൺ ജോസഫ് (കൊച്ചി ഭദ്രാസന വൈദിക സെക്രട്ടറി), ആത്മീയ സംഘടനാ പ്രതിനിധി പ്രൊഫ. തോമസ് പി. വർഗീസ്, ഇടവക ട്രസ്റ്റി മാത്യു അലക്സാണ്ടർ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ഭദ്രാസന മർത്തമറിയം സമാജം സെക്രട്ടറി ലീലാമ്മ കുര്യൻ, ഫാമിലിയൂണിറ്റ് കൺവീനർമാരായ റ്റി.ഇ. കുര്യൻ, ഇ.എം. എബ്രഹാം എന്നിവർ ശെമ്മാശന് ഉപഹാരങ്ങൾ നല്കി.

# അനുശോചന യോഗം



*അനുശോചന യോഗത്തിൽ ജോർജ് പോൾ പ്രസംഗിക്കുന്നു. ജോർജിയൻസ് വർക്കിംഗ് പ്രസിഡന്റ് സി.വി. ബഞ്ചമിൻ, വികാരി ഫാ. ബിജു എബി മാത്യൂസ്, ട്രസ്റ്റി മാത്യു അലക്സാണ്ടർ എന്നിവർ സമീപം.*

**പാലാരിവട്ടം:** സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗവും ഓർത്തഡോക്സ് ക്രിസ്റ്റ്യൻ ഫൗണ്ടേഷൻ വൈസ്പ്രസിഡന്റുമായിരുന്ന പട്ടേരിപ്പുരയ്ക്കൽ കെ. ജോസഫ് ചാക്കോയുടെ നിര്യാണത്തിൽ ഒ.സി.വൈ.എം. ന്റെ ആഭിമുഖ്യത്തിൽ പള്ളിയിൽ കൂടിയ യോഗം അനുശോചനം രേഖപ്പെടുത്തി. ഒരു തികഞ്ഞ സഭാസ്നേഹിയും ജീവകാരുണ്യ പ്രവർത്തനങ്ങളിൽ മുൻപന്തിയിൽ നിലകൊണ്ട മനുഷ്യസ്നേഹിയുമായിരുന്നു പരേതൻ എന്ന് തദവസരത്തിൽ അനുസ്മരിക്കുകയുണ്ടായി. വികാരി ഫാ. ബിജു എബി മാത്യൂസ് അദ്ധ്യക്ഷനായിരുന്നു. ഒ.സി.എഫ്. പ്രസിഡന്റ് ജോർജ് പോൾ, സി.വി. ബഞ്ചമിൻ, റജി വി. ദാനിയേൽ, അഡ്വ. പി.സി. ചാക്കോ എന്നിവർ പ്രസംഗിച്ചു.

## വേർപാടിന്റെ ഒരു വർഷം

**(09.06.2009)**



**N.M. Ninan**

**Gloria Villa, Chempokadavu Rd.**

**Edappally**

**Inserted by:**

**Molykutty Ninan (Kunjumol)**

**Ashly and Adarsh**

ഇടവക വാർത്തകൾ

# വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ






*പെരുന്നാളിനോടനുബന്ധിച്ചുള്ള റാസയും പ്രദക്ഷിണവും*

**പാലാരിവട്ടം:** സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ കാവൽപിതാവും പ്രധാന മദ്ധ്യസ്ഥനുമായ വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ പൂർവ്വാധികം ഭക്തിപുരസ്സരം ഈ വർഷവും കൊണ്ടാടി. പെരുന്നാളിനു തുടക്കം കുറിച്ചുള്ള കൊടിയേറ്റ് 2009 ഏപ്രിൽ 26-ന് വി. കുർബാനയ്ക്കു ശേഷം ഫാ. കെ.റ്റി. ഫിലിപ്പ് നിർവ്വഹിച്ചു. മേയ് 2 ശനിയാഴ്ച പെരുന്നാളിന്റെ മുഖ്യകാർമ്മികനായ അഭി. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് നയിച്ച സന്ധ്യാനമസ്കാരത്തെത്തുടർന്ന് പള്ളിയങ്കണത്തിലുള്ള കൽക്കുരിശിങ്കൽ പതിനൊന്ന് ഫാമിലിയൂണിറ്റുകളുടെ പ്രതിനിധികളും വികാരിയും ചേർന്ന് ദീപം തെളിച്ചു. തുടർന്ന് ജിജി തോംസൺ IAS, പെരുന്നാൾ സംബന്ധിയായ മുഖ്യ സന്ദേശം നൽകി.

വി. ഗീവർഗീസ് സഹദായുടെയും അതുപോലെ നമ്മുടെ കർത്താവിന്റെ നാമത്തിനായി സഹദേന്മാരായിത്തീർന്നവരുടെയും മാതൃകകൾ അനുസ്മരിച്ചുകൊണ്ട് അഭി. തിരുമേനി നടത്തിയ ലഘുപ്രസംഗത്തിൽ നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹായുടെ ത്യാഗപൂർണമായ ജീവിതം പ്രത്യേകം അനുസ്മരിക്കുകയുണ്ടായി. കർത്താവിന്റെ മറ്റു ശിഷ്യന്മാരെല്ലാം തങ്ങളുടെ സമീപപ്രദേശങ്ങളിൽ സുവിശേഷീകരണം നടത്തിയപ്പോൾ അനേകായിരം കാതങ്ങൾ താണ്ടി ഒരു വിദൂരദേശമായ ഇന്ത്യയുടെ തെക്കേ കോണിൽ വരെ സുവിശേഷമറിയിക്കാൻ കഷ്ടതകൾ സഹിച്ചത് വി. തോമാശ്ലീഹായാണെന്നുള്ളത് ഏറെ ശ്രദ്ധേയമാണ്. ആ പിതാവു വിത്തുപാകി ജനിപ്പിച്ച വിശുദ്ധ സഭയുടെ മക്കളാണ് നാം എന്നത് എത്രയോ അഭിമാനകരമാണ്. അതുകൊണ്ടു തന്നെ വി. തോമ്മാ ശ്ലീഹായുടെ നാമം മലങ്കരസഭാമക്കളുടെ മനസ്സിൽ ഏറ്റവും ഉന്നതപ്പെട്ടസ്ഥാനത്തു തന്നെ കുടികൊള്ളണം. മാർത്തോമ്മാ ശ്ലീഹായുടെ പുകഴ്ചയും ഉന്നതിയും സ്മരണയും ഏറ്റുപറയാനും ആ പിതാവിനോടുള്ള നമ്മുടെ ഭക്തിയും ആദരവും കൂറും കടപ്പാടും പ്രഖ്യാപിക്കുവാനും ഓരോ സഭാംഗവും കടപ്പെട്ടവനാണ്, അഭി. തിരുമേനി ഓർമ്മിപ്പിച്ചു.

പാശ്ചാത്യരും ചില സഭാവിഭാഗങ്ങളുമൊക്കെ പരിഹാസരൂപേണ വി. തോമാ ശ്ലീഹായെ 'Doubting Thomas' **എന്നു പരാമർശിക്കാറുണ്ട്.** ഇത് തോമ്മാ ശ്ലീഹായെ അവഹേളിക്കുന്നതിനും നിസ്സാരവൽക്കരിക്കുന്നതിനും തുല്യമാണ്. മാത്രമല്ല, അങ്ങനെയുള്ള പരാമർശം ആ പിതാവിലുള്ള വിശ്വാസത്തെയും തന്റെ സുവിശേഷപ്രവർത്തനങ്ങളെയും ബലഹീനപ്പെടുത്തുകയുമാണു ചെയ്യുന്നത്. **അതുകൊണ്ട്, മറ്റുള്ളവർ പ്രയോഗിക്കുന്ന വിശേഷണങ്ങളും മറ്റും മലങ്കരസഭാ മക്കൾ ലാഘവബുദ്ധിയോടെ എടുത്തുപയോഗിക്കുകയോ അതു വഴി പ്രചാരത്തിലാക്കുകയോ ചെയ്യുന്നത്. ഒട്ടും ശരിയല്ല.** മാത്രമല്ല, അത്തരം വിശേഷണങ്ങൾക്കും പ്രചാരണങ്ങൾക്കുമെതിരെ അവസരം കിട്ടുമ്പോഴൊക്കെ ശക്തമായി, വിശ്വാസദൃഢതയോടെ പ്രതികരിക്കുകയും വേണം, തിരുമേനി കൂട്ടിച്ചേർത്തു.



*പെരുന്നാളിൽ മുഖ്യകാർമ്മികനായിരുന്ന മാർ ദിയസ്കൊറോസ് മെത്രാപ്പോലീത്തായെ വികാരി കെ.ടി ഫിലിപ്പ് സ്വാഗതം ചെയ്യുന്നു.*

## മർത്തമറിയം സമാജം ഭദ്രാസന മത്സരം:
# സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിക്ക് ഒന്നാംസ്ഥാനം

**തേവര:** സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു നടന്ന ഭദ്രാസന തെക്കൻ മേഖലാ മത്സരത്തിൽ പാലാരിവട്ടം വലിയ പള്ളിയുടെ മർത്തമറിയം സമാജം യൂണിറ്റ് 37 പോയിന്റ് നേടി ഒന്നാം സ്ഥാനം കരസ്ഥമാക്കി.

**ജൂനിയേഴ്സ്–** *സംഗീതം:* ഒന്നാം സ്ഥാനം –ഡോ. ജിജോ ഇട്ടൂപ്പ്, *സമൂഹഗാനം:* മൂന്നാം സ്ഥാനം– ഡോ. ജിജോ ഇട്ടൂപ്പ്, ഷൈനി സൈമൺ, എലിസബത്ത് വർഗീസ്. *പ്രസംഗം:* രണ്ടാം സ്ഥാനം– ഷൈനി സൈമൺ.

**സീനിയേഴ്സ്–** *സംഗീതം:* മൂന്നാം സ്ഥാനം– മറിയാമ്മ സ്കറിയാ, *സമൂഹഗാനം:* രണ്ടാം സ്ഥാനം–ആനി അലക്സ്, റേച്ചൽ ലാബി, മറിയാമ്മ സ്കറിയാ. *പ്രസംഗം:* ഒന്നാം സ്ഥാനം– ശാന്താ ജോസ്, രണ്ടാം സ്ഥാനം ആനി അലക്സ്. *വേദവാക്യം:* ഒന്നാം സ്ഥാനം–സൂസൻ മാത്യു പി. *വേദപുസ്തക വായന:* മൂന്നാംസ്ഥാനം– ശാന്താ ജോസ് *ബൈബിൾ ക്വിസ്:* ഒന്നാം സ്ഥാനം– ശാന്താ ജോസ്, സൂസൻ മാത്യു പി., റേച്ചൽ കുര്യൻ.

**സൂപ്പർ സീനിയേഴ്സ്** *പ്രസംഗം:* ഒന്നാം സ്ഥാനം– മേരിക്കുട്ടി ബേബിക്കുട്ടി.

## ബാലസമാജം ഭദ്രാസന മത്സരം:
# സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിക്ക് ഒന്നാംസ്ഥാനം

**തേവര:** സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു നടന്ന ഭദ്രാസന തെക്കൻ മേഖലാ മത്സരത്തിൽ പാലാരിവട്ടം വലിയ പള്ളിയുടെ ബാലസമാജം യൂണിറ്റ് 41 പോയിന്റ് നേടി ഒന്നാം സ്ഥാനം കരസ്ഥമാക്കി.

**ജൂനിയേഴ്സ്–***സിംഗിൾ സോംഗ്:* ഒന്നാം സ്ഥാനം– അശ്വിൻ എസ്., രണ്ടാം സ്ഥാനം – എയ്ലൈൻ റോബർട്ട്. *പ്രസംഗം:* ഒന്നാം സ്ഥാനം– അശ്വിൻ എസ്. *സമൂഹഗാനം:* ഒന്നാം സ്ഥാനം–അശ്വിൻ എസ്, എയ്ലൈൻ റോബർട്ട്, അന്ന തോമസ്.

**സീനിയേഴ്സ്–** *സിംഗിൾ സോംഗ്:* ഒന്നാം സ്ഥാനം– ശില്പാ സജി. *പ്രസംഗം:* ഒന്നാം സ്ഥാനം –നോയലിൻ ജോസ്, ശില്പ സജി, നമിത മേരി തോമസ്. *പെയിന്റിംഗ്:* ഒന്നാംസ്ഥാനം– നമിത മേരി തോമസ്. *ബൈബിൾ ക്വിസ്:* രണ്ടാം സ്ഥാനം– നോയലിൻ ജോസ്, രേഷ്മ വർഗീസ്, അശ്വിൻ എസ്.

# കൊയിനോണിയ–2009

**എറണാകുളം:** സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് എം.ജി.ഒ.സി. എസ്.എം–ന്റെ ആഭിമുഖ്യത്തിൽ നടന്ന കൊയിനോണിയ –09 മത്സരത്തിൽ പങ്കെടുത്ത സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിലെ വിജയികൾ: *ബൈബിൾ ക്വിസ്:* ഒന്നാംസ്ഥാനം–ക്രിസ്റ്റിൻ കൃപാ ജോൺ, നോയലിൻ ജോസ്. *മോക്ക് പ്രസന്റേഷൻ:* രണ്ടാം സ്ഥാനം–ഡോണ ലിസ മാത്യു. *ഗ്രൂപ്പ് സോംഗ്(with instrument):* രണ്ടാം സ്ഥാനം–അനിൽ ബി. ജോർജ്, നിഖിൽ അലക്സ്, റോഷ്ന, സിബി റബേക്ക വർഗീസ്, നോയലിൻ ജോസ്, അനു തോമസ്, നമിത മേരി തോമസ്, രേഷ്മ വർഗീസ്, സാം ബാബു.

# ഒ.വി.ബി.എസ്. 2009

**പാലാരിവട്ടം:** ഇടവകയിലെ ഒ.വി.ബി.എസ്. ഏപ്രിൽ 13 മുതൽ 24 വരെ പള്ളിയിൽ നടന്നു. രാവിലെ അദ്ധ്യാപകരുടെ ധ്യാനം, ഗാന പരിശീലനം പഠനക്ലാസ്സുകൾ, തുടർന്ന് കുട്ടികൾക്കായുള്ള ധ്യാനം എന്നീ ക്രമത്തിലാണു ഒ.വി.ബി.എസ്. ക്രമീകരിച്ചിരുന്നത്. കുട്ടികൾ ഏറ്റവും ഇഷ്ടപ്പെടുന്ന ഗാനപരിശീലനത്തിന് നേതൃത്വം നൽകിയത് സൺഡേസ്കൂൾ ഇൻസ്പെക്ടർ ബെന്നി പോൾ ആയിരുന്നു. കൂടാതെ അശ്വിൻ എസ്, എയ്ലൈൻ റോബർട്ട് എന്നീ കുട്ടികളുടെ ഗാനപരിശീലന ക്ലാസ്സുകൾ കുട്ടികൾക്ക് ഹൃദ്യവും ഉന്മേഷം പകരുന്നതായിരുന്നു.





*ഒ.വി.ബി.എസിൽ നിന്നുള്ള ദൃശ്യങ്ങൾ*

ഏപ്രിൽ 20 തിങ്കളാഴ്ച എല്ലാകുട്ടികളും കുമ്പസാരിച്ച് വി. കുർബാന സ്വീകരിച്ചു. അടുത്ത ദിനത്തിൽ ഒ.വി.ബി.എസിന്റെ പാഠ്യ പദ്ധതിയിലെ ആകർഷക ഇനമായ "പങ്കിടൽ ദിനം" ഉൽസാഹപൂർവ്വം ആഘോഷിച്ചു. സമാപന ദിനമായ ഏപ്രിൽ 24–ന് പള്ളിയിൽ നിന്നു പുറപ്പെട്ട് പാലാരിവട്ടം ജംഗ്ഷൻ വഴി പള്ളിയിൽ തിരിച്ചെത്തിയ സമാപന റാലിയിൽ കുട്ടികൾ കൊടികളേന്തി ഒ.വി.ബി.എസ്സ് മുദ്രാവാക്യം വിളിച്ച് ചിട്ടയോടുകൂടി പങ്കെടുത്തു. തുടർന്ന് നടന്ന സമാപന സമ്മേളനത്തിൽ ഫാ. വർഗീസ് ചാക്കോ മുഖ്യ അതിഥി ആയിരുന്നു. കുട്ടികളുടെ സ്കിറ്റ്, സർട്ടിഫിക്കേറ്റ് വിതരണം, കലാപരിപാടികൾ എന്നിവ സമ്മേളനത്തിനു മാറ്റുകൂട്ടി. തുടർന്ന് വിഭവസമൃദ്ധമായ ഭഷണവും ഉണ്ടായിരുന്നു. ഒ.വി.ബി.എസ്സിൽ പങ്കെടുത്ത 95 കുട്ടികളും 15 അദ്ധ്യാപകരും കഴിഞ്ഞുപോയ ദിനങ്ങളുടെ മധുരിക്കുന്ന ഓർമ്മകളും അടുത്ത വർഷത്തെ എതിരേൽക്കാനുള്ള പ്രതീക്ഷകളുമായി യാത്രയായി.

# സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ 2009-10-ലെ ഭാരവാഹികൾ

## മാനേജിങ് കമ്മിറ്റി

**വികാരി-** ഫാ. ബിജു എബി മാത്യൂസ്
**ട്രസ്റ്റി -** മാത്യു അലക്സാണ്ടർ
**സെക്രട്ടറി -** കോസിജിൻ ആൻഡ്രൂസ്

**അംഗങ്ങൾ**

കെ.എം. തോമസ്, ഒ. ഗീവർഗീസ്, വർഗീസ് ബാബു, ബാബു ടി. ജോർജ്, സി.വി. ബഞ്ചമിൻ, എം.ജി. തോമസ്, ജോർജ് വർഗീസ്, പി.എം. പീറ്റർ, തോമസ് വൈദ്യൻ, തോമസ് വർഗീസ്, കെ.ജെ. ശിവജി, വർഗീസ് കുരുവിള, ജേക്കബ് ഡാനിയേൽ.

**ഓഡിറ്റേഴ്സ്**

കെ.സി. കുരുവിള, ഏബ്രഹാം വർഗീസ്.

**കൊയർ മാനേജർ**

ലീലാമ്മ കുര്യൻ.

## ജോർജിയൻസ് (ഫാമിലിയൂണിറ്റ്സ്)

പ്രസിഡന്റ് - ഫാ. ബിജു എബി മാത്യൂസ്
വർക്കിംഗ് പ്രസിഡന്റ് - സി.വി. ബഞ്ചമിൻ
സെക്രട്ടറി - റെജി വി. ദാനിയേൽ

**വൈസ്പ്രസിഡന്റുമാർ**

(1) ജോർജ് വർഗീസ് (Educational Assistance)
(2) പി.എ. ജോർജ് (Marriage Assistance)
(3) ജേക്കബ് ഡാനിയേൽ പി. (Housing Assistance)
(4) ഏബ്രഹാം പി. വർഗീസ് (Medical Assistance)
(5) പി.എ. അലക്സാണ്ടർ (Employment Assistance
(6) ബാജി കെ. വർഗീസ് (Youth Affairs)
(7) അഡ്വ. പി.സി. ചാക്കോ (Social Activities)

**പൊതുയോഗത്തിൽ നിന്നുള്ള പ്രതിനിധികൾ**

പി.എ. ജോർജ്, പി.വി. മാത്യു, ടി.വി. മാത്യു, ടി.എം. ഈപ്പൻ, റെജി. വി. ദാനിയേൽ, ഏബ്രഹാം പി. വർഗീസ്, അഡ്വ. പി.സി. ചാക്കോ, സി.വി. സോളമൻ, പി.സി. ഏബ്രഹാം, പി.എ. അലക്സാണ്ടർ.



*മാനേജിങ് കമ്മിറ്റി: ഇരിക്കുന്നവർ: തോമസ് വർഗീസ്, ജേക്കബ് ഡാനിയേൽ. മാത്യു അലക്സാണ്ടർ (ട്രസ്റ്റി), ഫാ. ബിജു എബി മാത്യൂസ് (വികാരി), കോസിജിൻ ആൻഡ്രൂസ് (സെക്രട്ടറി ), സി.വി. ബഞ്ചമിൻ, ബാബു ടി. ജോർജ്. നിൽക്കുന്നവർ: വർഗീസ് ബാബു, ഒ. ഗീവർഗീസ്, വർഗീസ് കുരുവിള, തോമസ് വൈദ്യൻ, കെ.എം. തോമസ്, ജോർജ് വർഗീസ്, കെ.ജെ. ശിവജി,എം.ജി. തോമസ്, പി.എം. പീറ്റർ.*

## ബുക്ക് സ്റ്റാൾ കമ്മിറ്റി

പി. ജോയി, കെ. എം. തോമസ്, കെ.വി. മാത്യു, ജോൺ വർഗീസ്, റ്റി. ഇ. കുര്യൻ, ശ്രീമതി ബേബി തോമസ്.

## മർത്തമറിയം സമാജം

സെക്രട്ടറി - റേച്ചൽ ലാബി
ജോയിന്റ് സെക്രട്ടറി - ബേബി തോമസ്
ട്രഷറർ - ആനി അലക്സ്
ഓഡിറ്റർ - രാജമ്മ ജോൺ

**കമ്മിറ്റി അംഗങ്ങൾ**

പാലാരിവട്ടം: സോഫിയ ജോസഫ്, ശാന്താ ജോസ്
തമ്മനം : മറിയാമ്മ സ്കറിയ, ബിജി ഉല്ലാസ്
കലൂർ : അശ്വതി ഫിലിപ്പ്, റേച്ചൽ കുര്യൻ
ഇടപ്പള്ളി : സൂസൻ തോമസ്, മാഗി കൊച്ചുകുഞ്ഞൻ
കാക്കനാട് : സാലി ഏബ്രഹാം, ടെസ്സി രാജു

## NEW PARISH MEMBERS

**സാബു സ്ക്കറിയ**
റീന സാബു (wife)
മാമ്പിള്ളിപറമ്പ് റോഡ്, അനുഗ്രഹ
പള്ളിപ്പറമ്പിൽ, ഇടപ്പള്ളി ടോൾ, 682 024
ഫോൺ: 9447570678

**ജോൺസൺ എം.എസ്.**
എൽസി സി. (wife)
XII/494, മണ്ണടിത്തറയിൽ ഹൗസ്
പടമുകൾ, കാക്കനാട് വെസ്റ്റ്, 682 030
ഫോൺ: 2425009

**റെജി ജോബ്**
ഷേർലി (wife) , 48/1583
ചെമ്മണ്ണൂർ ഹൗസ്
പ്രിയദർശനി റോഡ്, താന്നിക്കൽ ജംഗ്ഷൻ
എളമക്കര പി.ഒ.-682 026
ഫോൺ: 9446076562

# പ്രിയ വായനക്കാർക്ക്,

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ എന്നിവ സഹിതം അയച്ചുതരേണ്ടതാണ്. കടലാസിന്റെ ഒരു പുറത്തു മാത്രം എഴുതുക. രചനകൾ ക്രിസ്തീയ-വേദപുസ്തക-ആത്മീയ-സഭാസംബന്ധമായ ഏതെങ്കിലും ഒന്നുമായി ബന്ധമുള്ളവയായിരിക്കണമെന്ന് ഓർക്കുമല്ലോ. അയക്കേണ്ട വിലാസം:

**The Editor,**
**Georgian Mirror, C/o St. George Orthodox Valiyapally,**
**Palarivattom, Cochin-682 025, Ph: 0484-2346096, email:gmirror2009@yahoo.com**

രചനകൾ പ്രസിദ്ധീകരണയോഗ്യമാണോ എന്നു നിർണ്ണയിക്കാനുള്ള വിവേചനാധികാരം എഡിറ്റോറിയൽ ബോർഡിൽ നിക്ഷിപ്തമായിരിക്കുന്നു.

## വിവാഹിതരായി

**20.04.2009:** കലൂർ കണിയാന്ത്ര അന്നമ്മയുടെയും പരേതനായ തോമസ് ജോർജിന്റെയും മകൻ **റോണി ജോർജും** വൈറ്റില പുന്നപ്പറമ്പിൽ പരേതനായ ശശി പി. കുരുവിളയുടെയും ഓമനയുടെയും മകൾ **രഞ്ചു കുരുവിളയും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**26.04.2009:** തൃക്കാക്കര മോടിശ്ശേരിൽ എം.പി. തോമസിന്റെയും സൂസന്റെയും മകൻ **ഫിലിപ്പ് തോമസും** അകപ്പറമ്പ് പൈനാടത്തു ബേബി റോയിയുടെയും പരേതനായ പി.സി. റോയിയുടെയും മകൾ **ജിലുവും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**27.04.2009:** വാഴക്കാല ചെട്ടിമൂലപറമ്പിൽ പി.വി. എബ്രഹാമിന്റെയും മറിയാമ്മയുടെയും മകൻ **വർഗീസും** കങ്ങരപ്പടി കിളുത്താറ്റിൽ ഫാ. കെ.ജെ. മാത്യുവിന്റെയും ഏലിസബേത്തിന്റെയും മകൾ **മേരിയും** കങ്ങരപ്പടി സെ. ജോർജ് പള്ളിയിൽ വിവാഹിതരായി.

**27.04.2009:** ഇടപ്പള്ളി തുരുത്തിക്കണ്ടത്തിൽ ടി.കെ. വർഗീസിന്റെയും ശോശാമ്മയുടെയും മകൾ **ജയിസനും** ചെങ്ങന്നൂർ അമൂതുപടിഞ്ഞാറ്റേതിൽ സക്കറിയായുടെയും ബേബിയമ്മയുടെയും മകൻ **ബിജു സക്കറിയായും** ചെങ്ങന്നൂർ സെ. ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വിവാഹിതരായി.

**17.05.2009:** എളമക്കര പള്ളിക്കൽ ബംഗ്ലാവിൽ പി. ചെറിയാൻ ജോർജിന്റെയും ഷെറിന്റെയും മകൾ **അനു എൽസ ജോർജ്ജും** ആർത്താറ്റ് ചെമ്മണ്ണൂർ മോഹൻ പോളിന്റെയും ആനിയുടെയും മകൻ **ജോർജ് മോഹനും** ആർത്താറ്റ് സെ. മേരീസ് സിംഹാസനപള്ളിയിൽ വിവാഹിതരായി.

**17.05.2009:** ഇടപ്പള്ളി കാഞ്ഞിരക്കാട്ടു കെ.ഐ. ജോർജിന്റെയും ലിസിയുടെയും മകൾ **ലിമാ ജോർജ്ജും** കടമറ്റം കുന്നത്തു കെ.കെ. ചാക്കോയുടെയും മറിയക്കുട്ടിയുടെയും മകൻ **എൽദോ ചാക്കോയും** കടമറ്റം സെന്റ് ജോർജ് പള്ളിയിൽ വിവാഹിതരായി.

**18.05.2009:** ഇടപ്പള്ളി കൊട്ടാരത്തിൽ എം.വി. ദാനിയേലിന്റെയും മേരിയുടെയും മകൾ **അന്ന മേരി ദാനിയേലും** കോട്ടപ്പടി പനിച്ചയം മഞ്ഞുമ്മെക്കുടിയിൽ ജയിംസ് ജോണിന്റെയും വത്സയുടെയും മകൻ **ബേസിൽ ജയിംസും** നാഗഞ്ചേരി സെന്റ് ജോർജ് ഹെബ്രോൻ പള്ളിയിൽ വിവാഹിതരായി.

**1.06.2009:** തിരുവാങ്കുളം പനച്ചിമൂട്ടിൽ പി.എസ്സ്. ജോണിന്റെയും തങ്കമ്മയുടെയും മകൻ **സാം പി. ജോണും** കടാതി അയ്യപ്പള്ളി എ.കെ. പൗലോസിന്റെയും മേരിയുടെയും മകൾ **പൗമിയും** കടാതി സെന്റ് പീറ്റേഴ്സ് ആന്റു സെന്റ് പോൾസ് പള്ളിയിൽ വിവാഹിതരായി.

## ✝ നിര്യാതരായി



**12.05.2009:** കലൂർ ആസാദ് റോഡിൽ പുരയ്ക്കൽ പി.ജെ മാത്യു (89) നിര്യാതനായി സംസ്കാരം എളംകുളം സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. (Directory Sl. No. 326 ).



**19.05.2009:** വടുതല കർഷകറോഡ് ഗ്രീൻഗാർഡൻസിൽ പട്ടേരിപ്പുരയ്ക്കൽ കെ. ജോസഫ് ചാക്കോ (80) നിര്യാതനായി. സംസ്കാരം മേൽപ്പാടം സെ. കുര്യാക്കോസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. ( Dir. Sl. No. 259)

**24.05.2009:** പാലാരിവട്ടം കളരിക്കൽ ദിലീപ് ചെറിയാന്റെ ഭാര്യാ മാതാവ് കൊല്ലാട് മുല്ലശ്ശേരിൽ തങ്കമ്മ മാത്യു (84) നിര്യാതയായി. സംസ്കാരം പരുത്തുംപാറ താബോർ സെ. മേരീസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. ( Dir. Sl. No. 118)

## ജീവകാരുണ്യ പ്രവർത്തനങ്ങൾ





*പാടിവട്ടം എൽ.പി. സ്കൂളിൽ ഫാ. ബിജു എബി മാത്യൂസ് യൂണിഫോം വിതരണം നടത്തുന്നു. ജോർജിയൻസിന്റെ ഭാരവാഹികൾ, ട്രസ്റ്റി, സെക്രട്ടറി എന്നിവർ സമീപം. വലത്ത്: ഇടപ്പള്ളി BTS എൽ.പി.സ്കൂളിൽ യൂണിഫോം ഏറ്റുവാങ്ങാനെത്തിയ കുട്ടികൾ.*

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി നിർധനരായ വിദ്യാർത്ഥികൾക്കു യൂണിഫോമും പഠനോപകരണങ്ങളും മുൻ വർഷങ്ങളിലെ പോലെ ഈ വർഷവും വിതരണം ചെയ്യുകയുണ്ടായി. ഇടപ്പള്ളി ബി.ടി. എസ്. ഗവ. എൽ.പി. സ്കൂൾ, പാടിവട്ടം ഗവ. എൽ.പി. സ്കൂൾ എന്നിവിടങ്ങളിലെ 100 കുട്ടികൾക്ക് യൂണിഫോം വിതരണം ചെയ്തു. ഇടവക വികാരി ഫാ. ബിജു എബി മാത്യൂസിന്റെ നേതൃത്വത്തിൽ ജോർജിയൻസിന്റെ ഭാരവാഹികളും കുട്ടികളുടെ മാതാപിതാക്കളും ചടങ്ങിൽ സന്നിഹിതരായിരുന്നു.

***-ഇടവക വാർത്തകൾ: പി.എ. ജോർജ്***



# GEORGIAN KIDS

## രൂത്ത് കാണിച്ച മാതൃക

പ്രിയ കൂട്ടുകാരെ,

പ്രകൃതിയുടെ ഇളംതളിരുകളെപ്പോലെയാണ് നിങ്ങൾ. വിശുദ്ധ വേദപുസ്തകത്തെപ്പറ്റി അറിവ് ലഭിക്കാൻ രൂത്തിന്റെ ചരിത്രം ഇത്തവണ ഇവിടെ കുറിക്കട്ടെ. അതിലെ ഗുണപാഠം നിങ്ങൾക്ക് പ്രയോജനപ്പെടുമെന്നാണ് ആരോൺ അങ്കിൾ പ്രതീക്ഷിക്കുന്നത്.

യെഹൂദ്യയിലെ ബെത്‌ലഹേമിൽ ഏലിമേലേക്കും ഭാര്യ നവോമിയും അവരുടെ രണ്ടു പുത്രന്മാരുമായ മഹ്ലോനും കില്യോനും പാർത്തിരുന്നു. ഒരിക്കൽ ദേശത്ത് രൂക്ഷമായ ക്ഷാമം ഉണ്ടായി. അപ്പോൾ കുടുംബം മോവാബ് ദേശത്തേക്ക് പോയി അവിടെ താമസിച്ചു. അവിടെ വെച്ച് രണ്ട് പുത്രന്മാരും വിവാഹിതരായി.

മോബാബ്യ സ്ത്രീകളായ രൂത്തിനെ മഹ്ലോനും ഓർപ്പയെ കില്യോനും വിവാഹം കഴിച്ചു. ഏറെ താമസിയാതെ അവരുടെ പിതാവ് ഏലിമേലേക്കു മരിച്ചു.

പത്ത് വർഷത്തിന് ശേഷം രണ്ട് പുത്രന്മാരും മരിച്ചതോടെ അമ്മ നവോമിയെപ്പോലെ മരുമക്കളായ രൂത്തും ഓർപ്പയും വിധവകളായി.

ഒരു ദിവസം രാവിലെ നവോമി രണ്ട് മരുമക്കളെയും അടുക്കൽ വിളിച്ചു ഇങ്ങനെ പറഞ്ഞു. ഞാൻ എന്റെ സ്വദേശമായ യഹൂദ്യയിലേക്ക് തിരിച്ചു പോകാൻ ആഗ്രഹിക്കുന്നു. നിങ്ങൾക്ക് നിങ്ങളുടെ വീട്ടിലേക്ക് തിരിച്ചു പോകാം. യഹോവ കൃപനൽകട്ടെ എന്ന് അനുഗ്രഹം നൽകി അവരെ ചുംബിച്ചു. പൊയ്ക്കൊള്ളുവാൻ അവർക്ക് അനുവാദവും നൽകി.

എന്നാൽ മരുമക്കൾ ഇരുവരും പോകാൻ തയ്യാറല്ലായിരുന്നു. അവർ പൊട്ടിക്കരഞ്ഞു. എങ്കിലും ഓർപ്പ അമ്മയെ ചുംബിച്ചു പിരിഞ്ഞു. പക്ഷെ രൂത്ത് അമ്മായി അമ്മയെ വിട്ടു പോകാൻ തയ്യാറായില്ല.

രൂത്ത് പൊട്ടിക്കരഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു: "ഞാൻ അമ്മയെ വിട്ടു പോകുന്നില്ല. നീ പോകുന്ന ഓരോ സ്ഥലത്തും ഞാൻ നിന്നെ പിന്തുടരും. നിന്റെ ജനം എന്റെ ജനം: നിന്റെ ദൈവം എന്റെ ദൈവം; മരണത്തിലല്ലാതെ ഞാൻ നിന്നെ വിട്ടു പിരിയുകയില്ല."

നവോമി മരുമകളെ പിന്തിരിപ്പിക്കാൻ ശ്രമിച്ചെങ്കിലും രൂത്ത് വഴങ്ങിയില്ല. ഒടുവിൽ മകളുടെ നിർബന്ധത്തിന് വഴങ്ങി രണ്ടുപേരും കൂടി ബേത്‌ലഹേമിലേക്ക് തിരികെ പോയി.

ബേത്‌ലഹേമിൽ എത്തിയ നവോമിയെ ജനം തിരിച്ചറിഞ്ഞു. അവർക്ക് ചുറ്റും ജനം കൂടി നിന്ന് സന്തോഷം പ്രകടപ്പിച്ചു. ദുഃഖിതയായ നവോമി ഇങ്ങനെ പറഞ്ഞു: "സർവ്വശക്തനായ ദൈവം എന്നോട് ഏറ്റം കൈപ്പുള്ളത് പ്രവർത്തിച്ചിരിക്കുന്നു. നിറഞ്ഞവളായി ഞാൻ പോയി; ഇപ്പോഴോ ഒഴിഞ്ഞവളായി ഞാൻ മടങ്ങി വന്നിരിക്കുന്നു. എന്നെ ഇനിയും മാറാ എന്നു വിളിപ്പീൻ. "ബേത്‌ലഹേമിൽ അവർ താമസിച്ചു. അവിടെ യവ കൊയ്ത്തിന്റെ കാലമായിരുന്നു.

ഏലിമേലേക്കിന്റെ കുടുംബത്തിൽ മഹാധനികനായ ബോവാസ് എന്നൊരാളുണ്ടായിരുന്നു. കൊയ്ത്തു കാലമായതിനാൽ വയലിൽ പോയി കതിർ പെറുക്കാൻ രൂത്ത് അമ്മയോട് അനുവാദം ചോദിച്ചു. നവോമി അതിനു അനുവാദം നൽകി. മറ്റുള്ളവരോടൊപ്പം കതിർപെറുക്കാൻ രൂത്ത് ബോവാസിന്റെ പാടത്തേക്ക് പോയി.

ബോവാസ് അപരിചിതയായ യുവതി ആരെന്നന്വേഷിച്ചു. രൂത്ത് മോവാബ്യ യുവതിയാണെന്നും, മോവാബു ദേശത്ത് നിന്നു വന്ന മാറാ (നവോമി)യുടെ മരുമകളാണെന്നും വാല്യക്കാർ അറിയിച്ചു.

ബോവാസിന് അവളോട് അനുകമ്പയും, സ്നേഹവും തോന്നി. ഇവിടെത്തന്നെ നിന്ന് കൊയ്തു കൊള്ളുവാൻ അവളോട് പറഞ്ഞു. മറ്റൊരു വയലിലും പോകരുതെന്നു ആവശ്യപ്പെട്ടു. ദാഹിക്കുമ്പോൾ പാത്രത്തിൽ നിന്നുംകുടിച്ചു കൊള്ളണം. മറ്റാരും തന്നെ നിന്നോട് ചങ്ങാത്തം കാണിക്കാതെ ശ്രദ്ധിക്കണമെന്നും ഉപദേശിച്ചു.

രൂത്ത് യജമാനന് നന്ദി പറഞ്ഞു. ആദ്യദിവസം വൈകുന്നേരം ഏർകറ്റമെതിച്ചപ്പോൾ അറിടങ്ങഴി യവം ഉണ്ടായിരുന്നു. ബോവാസ് കുറേ ഭക്ഷണം രൂത്തിന് കൊടുത്തിരുന്നു. രൂത്ത് ഭക്ഷണത്തിൽ ഒരുഭാഗവും കൂലിയായി കിട്ടിയ യവവും കൂടി അമ്മായി അമ്മയ്ക്ക് കൊണ്ടുപോയി കൊടുത്തു. അവർക്ക് വളരെ സന്തോഷമായി. വീണ്ടും അതേ പാടത്ത് തന്നെ കൊയ്ത്തിന് പോകാൻ മരുമകളോടു പറഞ്ഞു.

കുറേ ദിവസങ്ങൾ കഴിഞ്ഞപ്പോൾ എല്ലാക്കാര്യങ്ങളും ശ്രദ്ധിക്കുകയും അന്വേഷിക്കുകയും ചെയ്ത നവോമി ബോവാസിനെക്കൊണ്ട് റൂത്തിനെ വിവാഹം കഴിപ്പിക്കാൻ മുൻകൈയ്യെടുത്തു. അങ്ങനെ ബോവാസിന്റെയും രൂത്തിന്റെയും വിവാഹം നടന്നു. സന്തോഷമായി അവർ ജീവിച്ചു.

അമ്മായി അമ്മയുടെ ജനത്തോട് ചേരാനും അമ്മായി അമ്മയോട് കൂടി ജീവിപ്പാനും മരിപ്പാനും അമ്മായി അമ്മ ആരാധിക്കുന്ന ദൈവത്തെ ആരാധിപ്പാനും രൂത്തിന് സൗഭാഗ്യം ഉണ്ടായി. അവൾ അനുഗ്രഹിക്കപ്പെട്ടു.

രൂത്ത് വിവാഹശേഷം ഭർത്താവ് മിരിച്ചിട്ടും അമ്മായി അമ്മയോട് ചേർന്ന് നിൽക്കുകയും ദൈവ ഇഷ്ടപ്രകാരം ജീവിക്കുകയും ചെയ്തതുകൊണ്ട് അവരെ ദൈവം അനുഗ്രഹിച്ചു. ദൈവ ഇഷ്ടപ്രകാരം ജീവിക്കുന്ന എല്ലാവർക്കും ദൈവാനുഗ്രഹവും സൗഭാഗ്യവും ലഭിക്കുമെന്ന് ഈ സംഭവം നമ്മെ പഠിപ്പിക്കുന്നു.

ആരോൺ അങ്കിൾ

## Orientation Classes for PSC Examination

The Malankara Orthodox Sabha has decided to conduct orientation classes for candidates appearing for the next PSC examination. Classes and mock tests will be held at regional centres by experts in this field by the Human Resourses Management Wing of Orthodox Sabha in collaboration with ***'Thozhilveedhi'*** of Malayala Manorama.

St. George Orthodox Valiya pally, Palarivattom has been selected as a centre for Ernakulam region and the orientation class/test at this centre will be held on September 12, 2009. Only 200 candidates will be selected for the classes from the applicants on first-come-first-serve basis. Interested candidates may please contact the Human Resourses Management Wing at the Sabha Head Quarters, Devalokam, Kottayam. (Contact person: Fr. P.A. Philip 94961 55461).

## സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി, പാലാരിവട്ടം

### വിശേഷദിവസങ്ങൾ

| | | |
|---|---|---|
| **2009 ജൂലൈ** | | |
| ജൂലൈ 3 | വെള്ളി | മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ |
| ജൂലൈ 12 | ഞായർ | പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ 100–ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി) |
| **2009 ആഗസ്റ്റ്** | | |
| ആഗസ്റ്റ് 1 | ശനി | പതിനഞ്ചു നോമ്പാരംഭം |
| ആഗസ്റ്റ് 6 | വ്യാഴം | കൂടാരപ്പെരുന്നാൾ (കർത്താവിന്റെ മറുരൂപപ്പെരുന്നാൾ). അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ 44–ാം ഓർമ്മ. (പെരുനാട് ബഥനി ആശ്രമം.) |
| ആഗസ്റ്റ് 15 | ശനി | ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ |
| ആഗസ്റ്റ് 24 | തിങ്കൾ | മാർ മത്തായി ശ്ലീഹായുടെ ഓർമ്മ |
| ആഗസ്റ്റ് 29 | ശനി | മാർ യോഹന്നാൻ മാംദാനയുടെ ശിരച്ഛേദനത്തിന്റെ ഓർമ്മ. |
| **2009 സെപ്റ്റംബർ** | | |
| സെപ്റ്റംബർ 8 | ചൊവ്വ | ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ |
| സെപ്റ്റംബർ 14 | തിങ്കൾ | സ്ളീബാപ്പെരുന്നാൾ |
| സെപ്റ്റംബർ 23 | ബുധൻ | അൽവാരീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 86–ാം ഓർമ്മ (സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, പഞ്ചിം, ഗോവ) |
| സെപ്റ്റംബർ 28 | തിങ്കൾ | ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 12–ാം ഓർമ്മ (തൃക്കുന്നത്തു സെമിനാരി, ആലുവ). |

## St. George Orthodox Valiyapally, Palarivattom

### ആരാധനാ സമയം

**ഞായറാഴ്ച പ്രഭാതനമസ്കാരം – രാവിലെ 6.30ന്**
**ഞായറാഴ്ച വിശുദ്ധ കുർബ്ബാന – രാവിലെ 7.30ന**
**രണ്ടാം ശനിയാഴ്ചയും മാറാനായ പെരുന്നാളുകളിലും വി.കുർബ്ബാന – രാവിലെ 6.45ന്**
**എല്ലാ ദിവസവും സന്ധ്യാനമസ്കാരം – വൈകിട്ട് 6.30ന്**
**എല്ലാ ശനിയാഴ്ചകളിലും – സന്ധ്യാ നമസ്കാരത്തെ തുടർന്ന് രോഗികൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥ പ്രാർത്ഥന**

SUBSCRIPTION FORM







# GEORGIAN MIRROR

മലങ്കരയുടെ സത്യവെളിച്ചം

I would like to:

☐ Subscribe for myself ☐ Subscribe as a gift ☐ Renew my subscription

(please tick ☐ the appropriate box)

**(in BLOCK LETTERS)**

Name ....................................................................................................................................

Address ....................................................................................................................................

....................................................................................................................................

State/Country............................................................PIN Code .....................................................

Tel (with STD/ISD Code):

(Off)...............................................................................................(Res) ..................................

Mob...........................................................e-mail ID: ..................................................................

☐ I am enclosing DD No........................................................ dated. ......................... drawn on ...................................... ..................................................... ............(name of the Bank) for Rs. 150/ in favour of 'St. George Orthodox Valiyapally, Palarivattom, Cochin'

☐ I am sending Money Order for Rs 150/- payable to St. George Orthodox Valiyapally, Palarivattom, Cochin, Kerala, PIN-682 025

☐ I am depositing Rs 150/- in cash at the office of St. George Orthodox Valiyapally, Palarivattom, (Rs. 500 /- for overseas subscribers)

Date: Signature:

---

Subscription No. (For Office use only) ..........................................................................................

....................................................................................................................................

CUT HERE

Mail your remittance to: The Circulation Manager
'Georgian Mirror'
St. George Orthodox Valiyapally
Palarivattom, Cochin-682 025
Kerala, India.

Terms & Conditions: The subscription is for a period of one year (4 issues). Please write your name& address on the reverse of the DD. Do not send cash. Georgian Mirror will not be responsible for postal delays, transit losses or mutilation of the subscription form or the magazine. 'Georgian Mirror' reserves the right to accept or reject any subscription form without assigning any reason. There are no agents for collecting subscriptions for Georgian Mirror. Change of address, if any, may be conveyed to the Circulation Manager at the earliest. All disputes are subject to the exclusive jurisdiction of competent courts and forums in Cochin only. Subscription forms are also available at the 'Georgian Mirror' office, St. George Orthodox Valiyapally, Palarivattom, Cochin-682 025.